




# കേരള മലയാള

# പദ്യപാഠാവലി

## പുസ്തകം 3

ഗവണ്മെൻറു നിയമിച്ച കമ്മിററി
തയ്യാറാക്കിയത്.

1960

# കേരള മലയാള

# പദ്യപാഠാവലി



## പുസ്തകം 3




ഗവണ്മെൻറു നിയമിച്ച കമ്മിററി
തയ്യാറാക്കിയത്.



Price: 50 nP.

# വിഷയവിവരം


| | | | |
|---|---|---|---|
| 1. | കായലിൽ | —കേരളവർമ്മകോയിത്തമ്പുരാൻ | 1 |
| 2. | മലയാളത്തിന്റെ തല | —വള്ളത്തോൾ | 2 |
| 3. | മദനൻ | —എൻ. കുമാരനാശാൻ | 7 |
| 4. | പ്രേമസംഗീതം | —ഉള്ളൂർ പരമേശ്വരയ്യർ | 10 |
| 5. | പ്രിയാസ്മരണ | —നാലപ്പാട്ട് നാരായണമേനോൻ | 16 |
| 6. | പെരുന്തച്ചൻ | —ജി. ശങ്കരക്കുറുപ്പ് | 19 |
| 7. | ജീവിതവും മരണവും | —കെ. കെ. രാജാ | 31 |
| 8. | കാളിദാസകവിത | —എൻ. ഗോപാലപിള്ള | 32 |
| 9. | ചിത്രരചന | —വി. ഉണ്ണികൃഷ്ണൻനായർ | 35 |
| 10. | അഹിംസ നട്ട നാട്ടിൽ | —പള്ളത്തു രാമൻ | 37 |
| 11. | പോററമ്മ | —നാലപ്പാട്ട് ബാലാമണിയമ്മ | 40 |
| 12. | വിട്ടയയ്ക്കുക | —പി. കുഞ്ഞിരാമൻനായർ | 45 |
| 13. | ലോകമേ യാത്ര | —മേരി ജോൺ തോട്ടം | 48 |
| 14. | തിരുവില്വാമല | —ചങ്ങമ്പുഴ | 49 |
| 15. | ഹിരോഷിമയിലെ അമ്മ | —പി. ഭാസ്കരൻ | 51 |
| 16. | സ്നേഹദൂതൻ | —ജി. കുമാരപിള്ള | 55 |
| 17. | കന്യാകുമാരി | —പാലാ നാരായണൻനായർ | 61 |
| 18. | അഭയാർത്ഥിനി | —സുഗതകുമാരി | 63 |


---

# കേരളമലയാളപദ്യപാഠാവലി

## പുസ്തകം 3

---

## 1. കായലിൽ.

തോട്ടിൽക്കൂടിത്ത്വരിതതരമത്തോണി ചൊവ്വായൊഴുക്കിൻ
പാട്ടിൽക്കൂടീട്ടഴകൊടൊഴുകിക്കായലിൽച്ചെന്നു ചേർന്നാൽ
ബോട്ടിൽക്കേറിബ്ബഹുസരസമായ്പ്പാട്ടു പാടിച്ചു പോകും
നാട്ടിൽക്കേൾപ്പുള്ളവർ ചിലർ നിനക്കക്ഷിലക്ഷീഭവിക്കും.

പിന്നെല്ലാർക്കും സ്വൈരമൊട്ടു വിനോദങ്ങളോരോന്നുരക്കും
പ്രാണപ്രേഷ്ഠപ്രണയിനികളോടൊത്തു ബോട്ടിന്റെ [തട്ടിൽ
വാണക്കായൽക്കരകളിലെഴും കാഴ്ച കണ്ടുല്ലസിക്കും
ഊഴണന്മാരെക്ഖഗതിലക, തേ കണ്ടൊരാനന്ദമുണ്ടാം.

മാനാതീതപ്രഥിമകലരും ബോട്ടുതണ്ടും പിടിച്ച-
ന്യൂനാടോപത്തൊടു വിപുലമാം കായൽ താണ്ടുന്ന [കണ്ടാൽ
മൈനാകം താൻ ചിറകുകൾ വിരിച്ചാശു വാരാശിമധ്യ-
സ്ഥാനാദുഡ്ഡീനമണവതിനൊരുമ്പെട്ടിടുന്നെന്നു തോന്നും.

പിന്നിൽക്കൂടിപ്പുരിചൊടണഞ്ഞും മറ്റു ബോട്ടൊന്നു കണ്ടാൽ
മുന്നിൽപ്പോകുന്നതിനു മുറുകിത്തണ്ടു ചാണ്ടിത്തുടങ്ങും,
തെന്നിച്ചംഭസ്സിലതിരയം ബോട്ടു പായിക്കും, മുള്ളം-
തന്നിൽത്തിങ്ങുന്നഹമഹമികക്കൊത്തു കൈവർത്തരപ്പോൾ.

കള്ളം കൈവിട്ടരയരളവറ്റുള്ള കൈയൂക്കു കൈക്കൊ-
ണ്ടുള്ളംതന്നിൽ സ്മയഭരിതരായ് മത്സരിക്കും ദശായാം

വെള്ളം തള്ളിത്തകൃതിയിൽ വരും ബോട്ടതാൻ കൂട്ടമോളം
വള്ളം മുക്കുന്നതിനു മതിയാ,മായതോർത്തീടണം നീ.

കാണിക്കേണം കിമപി സഹജം പാടവം നീ വസിക്കും
തോണിക്കേതെങ്കിലുമപകടം നേരിടുന്നാകിലപ്പോൾ
ത്രാണിക്കാകുംവിധമൊട്ട വിചിത്രം പതത്രം പരത്തി
ക്ഷീണിക്കാതക്ഷണമണയണം കായലിന്നക്കരയ്ക്കു്.

പൊങ്ങിപ്പോയിപ്പരിചൊടു പറന്നക്കരക്കുന്നിലെത്തി-
ത്തിങ്ങിച്ചേർന്നുള്ളൊരു തരുകുലേ തങ്ങി നീയങ്ങിരിക്കേ
മുങ്ങിപ്പാഠസ്സുതിൽ വലയുമത്തോണിതൻ ഛായ കാണാം
മങ്ങിദ്ദൂരത്തതിനു ഭവതാ ഭാവുകം പ്രാർത്ഥനീയം.

മയൂരസന്ദേശം ] [ കേരളവർമ്മകോയിത്തമ്പുരാൻ

---

## 2. മലയാളത്തിൻെറ തല

"എന്നുടെ തല വേണമങ്ങേയ്ക്കു മുക്തിക്കെങ്കിൽ
അനന്യനഭവാതങ്കവൃത്രനെക്കൊല്ലാനെങ്കിൽ,
എന്നോടായതു ചൊല്ലാനിത്രയും സങ്കോചമോ ?
ധന്യനാം ദധീചിതൻ നാട്ടുകാരല്ലെന്നോ നാം !
എത്ര നിസ്സാരം ഭവാൻ ചോദിച്ചതീ, മൽപിണ്ഡ-
മസ്ഥിരശരീരത്തിൻ താഴികക്കുടം—ശ്രീമൻ,
താവത്തപസ്സിന്നു പൂർത്തി വരുത്തുമെങ്കിലെ,നി-
ഷ്കൃത്യല്പവിലയ്ക്കല്ലോ കിട്ടുന്നു മഹാപുണ്യം. 1

അർത്ഥിക്കായ്,സ്നേഹജമാം മൈച്ചട്ടയടർത്തേകി
മൃത്യുദണ്ഡിന്നു നേരേ മാറു കാട്ടിയ കർണ്ണൻ
നമ്മൾതൻ പ്രപൂർവ്വികനാണെങ്കിലെ,ന്നെക്കൊണ്ടേൻ
ധർമ്മമേ ചെയ്യിപ്പാനങ്ങെന്തിനു മടിക്കുന്നു ? 2

പന്നഗങ്ങളിലൊന്നിന്നായുസ്സു നീട്ടാൻവേണ്ടി,-
ത്തന്നുടെ താരുണ്യശ്രീ പൂണ്ട സുന്ദരഗാത്രം
പൈ മൂത്ത ഗരുഡന്റെ കൊക്കത്തു കോർക്കാനിട്ട
ജീമൂതവാഹൻ സാധോ, നമുക്കു രാജാവല്ലീ ? 3

ദീനനാം പിറാവിന്നു പകരം, പരുന്തിന്റെ
തീനിന്നായ്ശ്ശിബി പണ്ടു തന്നവയവമാംസം
കൈവാളാലരിഞ്ഞപ്പോൾത്തെറിച്ച ചെഞ്ചോരയാം
കാശ്മീരക്കുറി മാഞ്ഞിട്ടില്ലസ്മൽക്ഷിതിക്കിന്നും ! 4

ലോകത്തിൻ സുഖത്തിന്നായ്ദ്ദുഃഖങ്ങളൊക്കെത്തങ്ക-
ലാകുവാനാശംസിച്ചതേതൊരു മഹാത്മാവോ,
ആ രന്തിദേവനുടെ ദേഹജഭസ്മാണുക്കൾ
പാറിടുന്നുണ്ടങ്ങിങ്ങീ, നാം ശ്വസിച്ചീടും കാററിൽ !" 5

രുദ്രസാലോക്യപ്രാപ്തിതൃഷ്ണയാൽ നിലകണ്ഠ-
രക്തത്തിനായ്ത്താൻ കുമ്പിൾ കാട്ടിയ കാപാലിയെ,
തണ്ണീരൊട്ടിരന്നോനെയെന്നപോലെ, ലിവോല്പം
കണ്ണിനാൽ നോക്കിച്ചൊന്നാൻ ശങ്കരാചാര്യൻ
[ വീണ്ടും :— 6

"അന്യഥാ കരുതായ്ക മാമുനേ, ഭവാദൃശർ-
തന്നനുഗ്രഹത്തിനായ്ത്താഴാത്തതല്ലെൻ ശീർഷം
അത്യുഗ്രതപഃശുഷ്കവിഗ്രഹനങ്ങുന്നെന്നി-
ഷ്ടാർത്ഥിയാണ, തിഥിയാണ,ഖിലംകൊണ്ടും പൂജ്യൻ. 7

ആനന്ദക്കുളിർബാഷ്പമാകിന ജലത്തോടേ
ഞാനിതാ, തന്നേന,ങ്ങു ചോദിച്ച ഹോമദ്രവ്യം ;

ശിഷ്യരിലാരും ചാരത്തില്ലാത്ത തക്കം നോക്കി-
ശ്ശിക്ഷിതാത്മാവേ; കൊണ്ടുപൊയ്ക്കൊൾകിതിഷ്ടം
[ പോലെ." 8

ആശ്രമാങ്കണസീമനി പച്ചപ്പുൽവിരിപ്പിൽ വാ-
ണാശ്രമം നാലാമത്തേതാണ്ട കൈപ്പുള്ളി ദ്വിജൻ
സർവ്വജ്ഞശിരസ്സൊന്നു ഹോമിച്ചിട്ടുടലോടേ
ശർവ്വന്റെ ലോകം പൂകാൻ മുതിന്ന മുത്തുക്കനായ്
ജ്ഞാനവിജ്ഞാനമണിച്ചെപ്പാകും സ്വശിരസ്സു
ദാനം ചെയ്തരുളിയ വാക്കിതു കേട്ടിട്ടും ഹാ,
കോൾമയിർക്കൊണ്ടീലത്രേ, പുഷ്പാക്ഷിസഹസ്രത്താൽ
സ്വാമിയെസ്സന്ദർശിക്കും ശ്രീശൈലം വനനീലം. 10

മല്ലികാർജ്ജുനക്ഷേത്രംകൊണ്ടൊരു കിരീടംവെ-
ച്ചുല്ലസിച്ചമരുമപ്പർവ്വതത്തിനു താഴെ,
തൻതോളിൽനിന്നെപ്പൊഴോ വീണൊരു വെള്ളപ്പട്ടിൻ
പതിയില,ലകളാൽച്ചുളിഞ്ഞ നദിതാനും
പാതാളാഭിധയായ ഗംഗയും—മുന്നെപ്പോലെ
ഗീതികൾ പാടിക്കൊണ്ടു ശാന്തയായ് പ്രവഹിച്ചു. 11

വീശാതെ വിരമിച്ചുനിന്നീല ക്ഷണംപോലും
ശ്രീശൈലദ്രുമസുമഗന്ധിയാം കുളിർകാററും—
അതിഥിയെ പ്രാണൻകൊണ്ടുമാരാധിക്കുകയൊരു
പുത്തനാമേടല്ലല്ലോ ഭാരതചരിത്രത്തിൽ ! 12

പൈശാചച്ചിരിയെന്നാക്കാപാലികാസ്യത്തിങ്കൽ
വീശി വാഞ്ഛിതലാഭസന്തോഷപ്രകാശത്തെ :
സർവജ്ഞത്തല കിട്ടീ, തീക്കുഴി തീക്കാം ഹോമം
നിർവഹിച്ചീടാം, മെയ്യോടൊത്തു കൈലാസം കേറാം! 13

വൻകടൽ പൂകീ സൂര്യൻ സാന്ധ്യമാം സ്നാനത്തിന്നായ്,
ശങ്കരയതീന്ദ്രന്റെ ശിഷ്യരത്തുവിന്നാറും,

രക്തമായ് മിന്നി പശ്ചിമാംബരം, കാപാലിക-
നസ്താദ്രിതടത്തിലോ വഹ്നിയെജ്ജ്വലിപ്പിച്ചു! 14

ശാരീരകാഖ്യാതാവിശ്രാന്തമാം മുഹൂർത്തത്തിൽ,-
ബ്ഭൈരവയജ്വാവിനെപ്പരിതകർമ്മാവാക്കാൻ,
ഏകനായേകാന്തത്തിൽ സുസ്ഥിരമാകും ധ്യാന-
യോഗത്താൽച്ചിദാനന്ദലീനനായ് സ്ഥിതിചെയ്യാൻ. 15

അസ്സത്വഗുണത്തിൻെറ പിൻവശത്തെത്തി ലാക്കിൽ-
ക്കുത്സിതക്രൂരാകാരധാരിയാം തമോഗുണം—
അപ്പരോപകാരത്തിൻ പിറകേ പൊന്തിക്കാണായ്
നിർഭരമാകും സ്വാർത്ഥലോഭത്തിൻ നിഴൽക്കൂട്ടം: 16

ചെമ്പരത്തിപ്പൂ തോററ കൺകളും, കവിളൊട്ടി-
ച്ചെമ്പിച്ച മീശപ്പല്ലു വളർന്ന വദനവും,
പാമ്പുകൾക്കൊപ്പം ഞാന്ന ചെഞ്ചിടപ്പിരികളും,
ചാമ്പലെമ്പാടും വാരിപ്പൂശിയ വരൾമെയ്യും,
അസ്ഥിയുന്തിയ മാറത്തസ്ഥിമാലയും, മുട്ട-
വസ്ത്രമായ്ക്കാൽമുട്ടോളമെത്തിയ പുലിത്തോലും,
പാഴംവലംകയ്യിലൊരു തീപാറും ത്രിശൂലവും—
ആവൂ, മുമ്പരങ്ങത്തു വന്നരുളി വൻവേഷം!
ഈമട്ടിലൊരു കൊട്ടും ചുടലച്ചെകുത്താനായ്,
സ്വാമികളുടെ പിന്നിലണഞ്ഞ കാപാലികൻ,
തൃപ്പൊന്നിൻകഴുത്തിനു നേർക്കതാ, ശതകോടി-
കല്പമാം ശൂലം—ഹാഹാ! പോള കൂട്ടുക കണ്ണേ! 17

പെട്ടെന്നു വിരിഞ്ചാണ്ഡഭാണ്ഡങ്ങളുടഞ്ഞുപോം-
മട്ടിലൊരുച്ചധ്വാനമുച്ചലിച്ചതുമൂലം
കെട്ടററ കരളൊടക്കേരളയതിശ്രേഷ്ഠ-
നൊട്ടടഞ്ഞിരുന്ന തൃക്കണ്ണുകൾ മിഴിച്ചപ്പോൾ

ദൃഷ്ടനായ് മുമ്പിൽ സ്വന്തം പ്രേഷ്ഠശിഷ്യരിലേകൻ
വെട്ടത്തുകാരൻ നമ്പൂതിരിയാം സനന്ദനൻ;
പിന്നിലോ വയർനെഞ്ചം പിളർന്നു കുടർമാല
ചിന്നിയ കാപാലികൻ ചോരയിൽക്കിടക്കുന്നു ! 18

എമ്മട്ടിപ്പരിണാമം ? അനുഭോക്താവാം ക്ഷുദ്ര-
കർമ്മിതന്നാത്മാവുതാനുത്തരം പറയട്ടെ :—
'നിഷ്ഠുരം മമ ശൂലം നിസ്പൃഹനുടെ കണ്ഠം
തൊട്ടു തൊട്ടില്ലെന്നായപ്പോഴേയ്ക്കു,ൻ വിധിയോഗാൽ
ഝടിതി പാഞ്ഞെത്തിയ പത്മപാദനിൽനിന്ന-
ങ്ങിടിനാദത്തോടൊരു മിന്നലെൻ നേരേ ചാടീ:
ഉടൽകൊണ്ടതു മർത്ത്യൻ, തലകൊണ്ടതു സിംഹം;
ഞൊടിനേരത്താലാ ഞാൻ ഹിരണ്യകശിപുവായ് !' 19

രണ്ടാമതൊരു നരസിംഹാവതാരം സിദ്ധി-
കൊണ്ടു സംഭവിപ്പിച്ച പത്മപാദനെ നോക്കി
വിഷ്ടപഗുരു പരദുഃഖദുഃഖിതചിത്തൻ
'കഷ്ട,മീത്തപസ്വിയാം വൃദ്ധനെ—'യെന്നായ്ച്ചൊൽകെ,
കുമ്പിട്ടൊന്നുണർത്തിനാൻ, ക്രോധശേഷാരക്താക്ഷൻ
സംഭ്രാന്തസതീർത്ഥ്യരാലാവൃതനാമശ്ശിഷ്യൻ:— 20

"കൈവണങ്ങുന്നേൻ, കനിഞ്ഞരുൾകീ,യുലകൊക്ക-
ക്കൈലാസമാക്കാൻ പോരുമിദ്ദിവ്യശിരസ്സേവം
ദുഷ്ടനാമൊരു കൈലാസേച്ഛുവിൻ ദുരത്തീയിൽ
ചുട്ടെരിച്ചാലോ സ്വാമിൻ ! ദയയ്ക്കുമതിർ വേണം !" 21

ഇസ്സമസ്പൃഷ്ടസ്നേഹ,മിദ്ദീനദയാലുത്വ,-
മിന്നിർവ്യളീകൌദാര്യ,മീയാത്മപരിത്യാഗം,
ഇഗ്ഗുരുശുശ്രൂഷണ, മിമ്മന്ത്രസിദ്ധിബല-
മൊക്കെയും ഭവൽസ്വത്താം നമ്പൂരിദ്വിജേന്ദ്രരേ !

അദ്വിതീയമേ നിന്റെ സർവ്വജ്ഞശിരസ്സെങ്ങും;
വർത്തിപ്പൂ സർവ്വോൽക്കൃഷ്ടമായി നീ മലനാടേ ! 22

സാഹിത്യമഞ്ജരി—ഭാഗം 6] [വള്ളത്തോൾ

———

# 3. മദനൻ

„മരുഭൂക്കളിനൊക്കെയപ്പുറ-
ത്തുരുദൂരത്തുപദക്ഷിണാപഥം
ഉരസുന്നു നഭസ്സു വിന്ധ്യനാം
പൃഥുമേഘാംബരഡംബരൻ ഗിരി.

പരിണാഹമെഴും മഹാവനം
ഹരിതാഭം തടവുന്ന സാനുമാൻ
പരപാർശ്വമതിൽച്ചുരിപ്പു സ-
സ്വരരേവാനദി സാഗരോന്മുഖി.

അവിളംബമണഞ്ഞു കണ്ടു ഞാ-
നവിടെസ്സോദരി, നിന്റെ കാന്തനെ;
അവനെന്നറിയില്ല; ദുഃസ്ഥനാ;-
ണവനത്തിന്നു വനത്തിലില്ലൊരാൾ.

തനിയേയഴൽപൂണ്ടു—തോന്നിടും
കനിവാക്കും—കൃശഗാത്രനായവൻ
വനവഹ്നി തകർത്ത ശൈലമൊ-
ത്തനവദ്യാകൃതിയസ്ഥിശേഷനായ്.

മൃഗപക്ഷികളോടു ചേർന്നുടൻ
ഭൃഗുവിൽ പ്രേതസമം നടന്നിടും;

അകലത്തിലുമാളു കാൺകിലാ
വികലാത്മാ വിട്ടമപ്പൊഴാ സ്ഥലം.

അതുകൊണ്ടഫലപ്രയാസയാ-
യ്തുലസ്നേഹനിധേ, മടങ്ങിനേൻ
കൃതകൃത്യതയെങ്ങസാധ്യമാം
കൃതിയിൽ ?-കേട്ടിതു പിന്നെ വാർത്ത ഞാൻ

പല ജന്തുപരീതനാമവൻ
നിലക,ണ്ടാർദ്രതയാൽ സനാഥകൾ,
മലവേട്ട വെടിഞ്ഞു ദൂരവേ
വിലപിപ്പൂ സഖി, വേടനാരിമാർ.

അവരോതിയശേഷമോമലേ,
വിവരം-കാനനപക്കണസ്ഥകൾ,
പുരവാസികൾ തന്നനാർജ്ജവം
തിരിയാത്തോരതിശുദ്ധശീലകൾ.

ഇവർ കണ്ടൊരു രണ്ടു കൊല്ലമാം,
സവിധത്തിൽ സഖി, യന്നു സുന്ദരൻ
അവശൻ ബത ! "ലീല " "ലീല "യെ-
ന്നവിടെപ്പാടിനടന്നുപോലവൻ.

പ്രിയവല്ലഭയെപ്പിരിഞ്ഞു ഹാ,
ദയനീയൻ തിരിയുന്നവെന്നതാൻ
നിയതം കരുതീ കിരാതിമാർ;
സ്വയമോരും സഖി, സത്യമാരുമേ.

പലരീ കഥ ചൊല്ലുവോർ, കൃതി-
ച്ചലിവോട്ടം സ്ഥിരരാഗലോലകൾ
മലയത്തിക;-ളേതു ജാതിയും
കലരും പ്രാകൃതചിന്തയൊന്നുതാൻ.

പരമത്ഭുതമെന്തു നിൻപ്രിയൻ
ചരലോകത്തെ വശീകരിക്കുകിൽ ?
ഒരു യോഗിയിവണ്ണമൻപെഴാ,
നരനോടും സഖി, ദേവരോടുമേ.

അനുരാഗമതാ,ണവങ്കലാ–
ന്നവശം വിട്ട നിസർഗ്ഗചേഷ്ടകൾ; ,
വനസത്വകുലങ്ങൾ ചൂഴ്വതി–
ന്നിവനെ,പ്പൂവിനെ മക്ഷികാളിപോൽ.

അഥവാ മൃതകല്പനിപ്പൊഴാ
പ്രഥമാനപ്രണയാർത്ത;–നോക്കുകിൽ
കഥയും, സുകുമാരി, പിന്നെ നിൻ
വ്യഥയും നീട്ടുവതെന്തിനിന്നു ഞാൻ ?

സ്ഥിരമാത്മനിബന്ധനം സുഖം,
പരതന്ത്രം സുഖമൊക്കെ ദുഃഖമാം;
പരമാത്ഥമുരപ്പു തോഴി, ഞാൻ
കരുതീടൊല്ല കഠോരയെന്നു നീ.

നിലനില്ക്കുവതെത്ര കാലമു–
ജ്ജ്വലമാമീ പ്രണയോഷ്ണരശ്മിയിൽ
വിലയോന്മുഖമായ തിങ്കളിൻ
കലപോൽ ഹാ, സഖി, തേഞ്ഞുമാഞ്ഞവൻ.

കൃശമാക്കൊല കേണു ജീവിതം,
കുശലേ, നിൻ കുശലം നിനയ്ക്കു നീ;
ശിശിരാർദ്രിതമാം ദളം സഖി,
ഭൃശമീത്തെന്നലിൽ വീണടിഞ്ഞുപോം.

കഥയിങ്ങനെ; പിന്നെയുത്തമം
വിധുരേ, നീയതു വിസ്മരിക്കയാം;

അഥവാ, ചില കാലമാസ്ഥയാൽ
മധുരസ്വപ്നസമം സ്മരിക്കയാം.

ലീല ] [ എൻ. കുമാരനാശാൻ

———

# 4. പ്രേമസംഗീതം

## I

ഒരൊററ മതമുണ്ടുലകിന്നുയിരാം
പ്രേമം; അതൊന്നല്ലോ
പരക്കെ നമ്മെപ്പാലമൃതൂട്ടും
പാർവ്വണശശിബിംബം.

ഭക്ത്യനുരാഗദയാദിവപുസ്സു–
ഷ്ട്പരാത്മചൈതന്യം
പലമട്ടേന്തിപ്പാരിതിനെങ്ങും
പ്രകാശമരുളുന്നു.

അതിന്നൊരരിയാം നാസ്തിക്യംതാൻ
ദ്വേഷം; ലോകത്തി–
ന്നഹോ, തമസ്സാമതിലടിപെട്ടാ–
ലകാലമൃത്യു ഫലം.

മാരണദേവതയാമതു മാററും
മണവറ പട്ടടയായ്,

മട്ടമലർവാടിക മരുപ്പറമ്പായ്,
നാകം നാരകമായ്.

## II

പദങ്ങളന്വയമാർന്നേ വാക്യം
ഭവിപ്പു സാർത്ഥകമായ്;
ശ്രുതിയും താളവുമൊത്തേ ഗാനം
ശ്രോത്രസുഖം നല്കൂ.

പരാർദ്ധസംഖ്യം പരമാണുഗണം
പരസ്പരം ചേരും
ശരീരമുടയോന്നല്ലീ സകലം
ചരാചരഗ്രാമം?

പരാനപേക്ഷം പ്രാണിക്കുമരാൻ
പഴുതില്ലൊരിടത്തും
പരൻ പുമാനും പ്രകൃതിസഹായൻ
പ്രപഞ്ചഘടനത്തിൽ.

പേർത്തും തമ്മിൽ പൃഥ്വ്യപ്തേജോ–
വായ്വാകാശങ്ങൾ
പിണപ്പു മേന്മേൽ സൃഷ്ടിയിലീശൻ,
പിരിപ്പു സംഹൃതിയിൽ.

വിരിഞ്ഞുനില്ലൊരു സുമമളിയെത്തൻ
വിശിഷ്ടഗന്ധത്താൽ
വിവിക്തവിരസം വീണ്ടും വീണ്ടും
വിളിപ്പു സവിധത്തിൽ.

മധുവ്രതത്തിനു മട്ടമലർ വേണം
മനം കുളിർപ്പിപ്പാൻ

മലൎന്ന പൂവിനു വണ്ടും വേണം
മന്നിതു വിണ്ണാക്കാൻ.

പ്രജകൾ ജഗത്തിൽ സുകൃതികൾ ജായാ–
പതികൾ നട്ടം ശുഭമാം
പരസ്പരപ്രണയാമരതരുവിൻ
ഫലപ്രകാണ്ഡങ്ങൾ.

ചൂടാൻ മലരും ഘനമായ്ത്തോന്നിന
ദോഹദകാലത്തിൽ
ചുമന്നിരിപ്പൂ ദുർഭരഗർഭം
സുഖേന ജനയിത്രി.

പിതാവു മാതാവുടപ്പിറന്നോർ
ബാന്ധവരിഷ്ടന്മാർ
പ്രേയസി മക്കൾ ഭുജിഷ്യർ തുടങ്ങി
പ്രേമപരാധീനർ.

പരിചരണോദ്യതർ പല ജീവികൾതൻ
പരിതഃസ്ഥിതിമൂലം
പദേ പദേ നാം പ്രമുദിതർ കാണ്മൂ
ഭവാബ്ധി ഗോഷ്പദമായ്.

## III

പ്രപഞ്ചമുകുരം നമ്മുടെ രൂപം
പ്രതിബിംബിപ്പിപ്പൂ;
പ്രപഞ്ചകുഹരം നമ്മുടെ ശബ്ദം
പ്രതിധ്വനിപ്പിപ്പൂ;

പ്രപഞ്ചമസ്മദ്വചനാമ്രേഡന–
പണ്ഡിതമാം കീരം;

പ്രപഞ്ചമസ്മദ്ഭാവവിഡംബന-
പാടവമാൎന്ന നടൻ.

പ്രപഞ്ചഭൂമിയിൽ വിതച്ച വിത്തിൻ
ഫലത്തെ നാം കൊയ്വൂ;
പ്രപഞ്ചമരുൾവൂ പട്ടും വെട്ടും
പകരത്തിനു പകരം.

വിളക്കു കൈവശമുള്ളവനെങ്ങും
വിശ്വം ദീപമയം,
വെണ്മ മനസ്സിൽ വിളങ്ങിന ഭദ്രനു
മേന്മേലമൃതമയം.

പേശലമല്ലൊരു വസ്തുവുമുലകിൽ
പ്രേക്ഷകനില്ലെന്നാൽ;
ഈശ്വരസൃഷ്ടിയിലെങ്ങെങ്ങില്ലീ-
യിതരേതരയോഗം ?

പദാൎത്ഥനിരതൻ പ്രകൃതിജഭാവം
പരസ്പരാകർഷം;
പ്രാണികുലത്തിൻ പ്രഥമാത്മഗുണം
പരസ്പരപ്രേമം.

നമിക്കിലുയരാം, നടുകിൽത്തിന്നാം,
നൽകുകിൽ നേടീടാം;
നമുക്കു നാമേ പണിവതു നാകം,
നരകവുമതുപോലെ.

മനവും മിഴിയും നാവും കരവും
മന്നിൻ മാലകലാൻ
മഹാനുകമ്പാമസൃണിതമാക്കും
മാനുഷർ ദേവന്മാർ.

പാഷാണൌഷധി പക്ഷിമൃഗാദികൾ
പല പല വടിവുകളിൽ
പ്രകൃതി ലസിപ്പൂ നമുക്കു ചുററും
പരമോത്സവദാത്രി.

പേർത്തും നമ്മിലുമവയിലുമൊപ്പം
പ്രേക്ഷിപ്പോർക്കെല്ലാം
പ്രേമാത്മാവായ് വിലസും നമ്മുടെ
പിതാവിനെക്കാണാം.

ഉലകാമുത്തമവിദ്യാലയമിതി-
ലുപകാരോപനിഷ-
ത്തോതിക്കോനവനുപദേശിച്ചതു-
മുറക്കവേ കേൾക്കാം.

ഏകോദരസോദരർ നാമേവരു,-
മെല്ലാജ്ജീവികളും
ലോകപടത്തിൽത്തമ്മിലിണങ്ങിട്ട-
മോതപ്രോതങ്ങൾ.

അട്ടത്തു നില്പോരനുജനെ നോക്കാ-
നക്ഷികളില്ലാത്തോ-
ർക്കുപനീശ്വരദൃശ്യനായാ-
ലതിലെന്താശ്ചര്യം ?

അഹോ, ജയിപ്പൂ ജഗദാധാരമൊ-
രത്ഭുതദിവ്യമഹ-
സ്സ്,ഖണ്ഡമദ്വയമചിന്ത്യവൈഭവ-
മനാദിമധ്യാന്തം.

ആഴ്‌വാഞ്ചേരിത്തമ്പ്രാക്കളിലു-
ണ്ടയ്യൻ പുലയനിലു-

ണ്ടാദിത്യനില്ലണ്ടണുകൃമിയില്ലമു-
ണ്ടതിൻ പരിസ്ഫുരണം.

അരചക്കരചനമടിമയ്ക്കടിമയു-
മഭിന്നർ, ഉള്ളിലവ-
ക്കതിൽകൊള്ളത്തിന തിരിതാൻ കണ്ണുവ-
തന്തഃകരണാഖ്യം.

## IV

നമോസ്തു തേ, മജ്ജീവിതദായക,
നടേശ, പരമാത്മൻ !
നരാഖ്യമങ്ങേ നർത്തകഗണമിതിൽ
ഞാനുമൊരല്പാംഗം.

വേഷമെനിക്കെന്തെന്നു വിധിപ്പതു
വിഭോ, ഭവച്ചിത്തം;
വിശപ്രിയമായ് നടനം ചെയ്യതു
വിധേയനെൻകൃത്യം.

അരങ്ങുലയ്ക്കാനരചൻ മതിയാ,-
മതിനു കൊഴപ്പേകാ-
നനുചരനാവാ, മണിയാടകള-
ല്ലഭിനയ,മതു സിദ്ധം.

അകമേ നിലകൊ,ണ്ടതാതു ച്ചുവട്ടക-
ളാ,മരു,തെന്നു തിരി-
ച്ചടിയനു കാട്ടിത്തരുവോനവിട-
ന്നന്യർ ധരിക്കാതെ.

അതൊന്നു കാണ്മാൻ മിഴികൾ തുറന്നാ-
ലന്നിമിഷം മുതൽ ഞാ-

നരഞ്ഞുമണിയറയും പുകഴുംമ-
ട്ടാടാനതിചതുരൻ.

പരാപരാത്മൻ, ഭക്ത്യഭിഗമ്യൻ
ഭവാനെയാർ കാണ്മൂ
ചരാചരപ്രേമാഞ്ജനമെഴുതിന
ചക്ഷുസ്സില്ലാഞ്ഞാൽ ?

പരസുഖമേ സുഖമെനിക്കു നിയതം,
പരദുഃഖം ദുഃഖം,
പരമാർത്ഥത്തിൽപ്പരനും ഞാനും
ഭവാനുമൊന്നല്ലീ ?

ഭവാനധീനം പരമെന്നുടലും
പ്രാണനും; അവ രണ്ടും
പരാർത്ഥമാക്കുക പകലും രാവും;
പ്രഭോ, നമസ്കാരം !

മണിമഞ്ജുഷ ] [ ഉള്ളൂർ പരമേശ്വരയ്യർ.

---

## 5. പ്രിയാസ്മരണ

മുതിന്നു, മെല്ലെച്ചെറുപിച്ചവെയ്ക്കാൻ
തുടന്നു നാൾതൊട്ടു പിരിഞ്ഞിടാതേ,
ഒരമ്മതൻ രണ്ടു കിടാങ്ങളെന്ന-
പോലേ കഴിച്ചു പല തിങ്ങൾ ഞങ്ങൾ. 1

കളിച്ചുകൊള്ളട്ടെ യഥേഷ്ടമെങ്ങോ
മററുള്ള കൂട്ടാളികളായിരം പേർ;
ഞങ്ങൾക്കു സർവ്വോത്സവവും വിളഞ്ഞു-
താ ഞങ്ങൾ ചേർന്നൊക്കുമിടത്തിൽമാത്രം. 2

ഒരേ കളിപ്പാട്ട,മൊരേ കളിക്കു,-
ത്തൊരേ കളിക്കൊട്ടി,ലൊരേ വികാരം;
ഒരാൾക്കു മററാൾ തണൽ—ഈ നിലയ്ക്കാ-
യിരുന്നു ഹാ! കൊച്ചുകിടാങ്ങൾ ഞങ്ങൾ. 3

ഓടിക്കളിച്ചൊട്ടു വിശന്നു ചെന്ന-
ങ്ങ'മ്മേ, പഴം പാലവിലെ'ന്നു കെഞ്ചി
ചേറാണ്ട ചെന്താരെതിർപിഞ്ചുകയ്യാൽ-
ച്ചേലാഞ്ചലത്തിൽക്കസവിട്ടിടുമ്പോൾ, 4

ഒരാളെയായ്ത്താൻ മടിയിൽക്കരേററാൻ
കൈനീട്ടി,യി ഞങ്ങളെ മാറി മാറി
ശാഠ്യംപിടിപ്പിക്കുകയാണു തായ-
മാക്കുന്നു വാത്സല്യപരം വിനോദം! 5

മന്നിൽ സ്വയം വിണ്ണിനെയാരചിക്കു-
മാശ്ശൈശവത്തിന്റെ തപോബലത്തെ
കെടുക്കുവാൻ ദേവകൾ ചൊല്ലിയിട്ടോ
കൗമാരമൊട്ടൊട്ടടിവെച്ചുടുത്തു! 6

ആപത്തിനായ്, ഞങ്ങളിലാ വിവേക-
ദീപത്തെയാരോ നിഭൃതം കൊളുത്തി;
അതിൻ വെളിച്ചത്തിലിനംതിരിഞ്ഞു-
ങ്ങൊന്നായിരുന്നോരിരുപേർകളായ്പ്പോയ്! 7

പ്രപഞ്ചരംഗക്കളിയിങ്കൽ വേണ്ടും
'തേപ്പാ'ൽ മുഖത്തിന്റെ നിറം പകർത്തി,

അതേമുതല്ക്കുള്ള മറച്ചു വെച്ചു
നടക്കണം രാഗികൾ ഞങ്ങളെന്നായ്. 8

പ്രായത്തിനൊപ്പം മുറുകുന്ന ലോകാ-
ചാരപ്പിരിപ്പാഴ്ച്ചരടാൽ ക്രമേണ
ഈ രണ്ടിലുംകൈവിരലങ്ങുമിങ്ങും
വലിഞ്ഞു ദുർവേദനയാർന്നകന്നു. 9

താരുണ്യവേഗത്തിൽ വധൂജനങ്ങൾ
പിന്നിട്ടിടുന്നൂ പുരുഷവ്രജത്തെ;
മരം തളിക്കാൻ തുടരുമ്പൊഴേക്കു-
മൊപ്പം മുളച്ചീടിന വല്ലി പൂത്തു! 10

നിരന്തരം നിർമ്മലബാഷ്പതോയ-
നിർദ്ധൗതമാമർത്ഥനപുണ്യപുഷ്പം
അന്യോന്യമർച്ചിച്ചതുതാനൊട്ടുക്കം
ഞങ്ങൾക്കു വൈവാഹികമാല്യമായീ! 11

ധിക് പൌരുഷം, മാനുഷനെക്കിനാവിൽ-
ത്തത്തിക്കളിപ്പിപ്പൊരു ദിവ്യസൂത്രം!
മുതിർന്ന പൊട്ടിച്ചിരി കണ്ണുനീരിൽ
മുട്ടിച്ച ദൈവം വിജയിച്ചിടുന്നൂ! 12

പ്രപഞ്ചകർത്താവെഴുതും വിലാസ-
കാവ്യത്തിലെബ്ഭംഗി തികഞ്ഞ ഭാഗം
ഹാ! മാഞ്ഞുപോമെൻ ചുടുകണ്ണുനീരാ-
ലെന്നോർത്തു പേടിച്ചു വൃഥാവിലീ ഞാൻ! 13

ഇരുൾപ്പരപ്പാം മറകൊണ്ടു തന്നെയ്
മറച്ചിരുന്നാണു മരീചിമാലി
ലോകത്തെയാഹ്ലാദവികാസിയാക്കി-
ത്തീർക്കും പ്രഭാതത്തെ രചിപ്പതല്ലോ! 14

ആഴത്തിൽ മണ്ണിന്നടിയിൽ കിനിഞ്ഞു-
മാരണ്യമാർഗ്ഗത്തിലൊളിഞ്ഞലഞ്ഞും
അദൃശ്യയായിപ്പലനാൾ കഴിഞ്ഞാ-
ണാറിങ്ങു നമ്മൾക്കമൃതേകിടുന്നു. 15

അതേ, ചിരം ദുഃഖവശാൽത്തപിച്ചെ-
ന്നാലേ മനസ്സിൽപ്പരമാനുരാഗം
തട്ടിത്തഴയ്ക്കൂ. വെയിൽ തട്ടി വേണം
മുളച്ചു പൊന്തും ചെടി വേർപിടിപ്പാൻ. 16

എന്താകിലും, ഞങ്ങൾ പൊഴിച്ച കണ്ണീർ-
കൊണ്ടും കുളിർപ്പുഞ്ചിരികൊണ്ടുമേററം
പൊടിച്ചു പൊങ്ങിത്തളിരാർന്നു നിന്നാ
പ്രേമദ്രുമം പുഷ്പിതമായിതല്ലോ. 17

ജയിക്കവിശ്വാത്മികതൻ മുഖാബ്ജ-
വികാസമാം നിർമ്മലദമ്പതീത്വം:
തദ്ദിവ്യദീപ്തിപ്രസരത്തിലേതു
പിശാചണിപ്പൂച്ചെടിയാകയില്ലാ! 18

കണ്ണുനീർത്തുള്ളി ]  [ നാലപ്പാട്ട് നാരായണമേനോൻ.

---

# 6. പെരുന്തച്ചൻ

ഇത്തിരിക്കൊരുസുഖം
തോന്നുന്നുണ്ടെനിക്കി;-ന്നെൻ-
പൊത്തിലെത്രനാളായ് ഞാൻ
ചുരുണ്ടു കിടക്കുന്നു!

വാതമെൻഞരമ്പിലെ
മജ്ജയൊക്കെയും കാർന്നു,
പ്രേതമായ്ത്തീർന്നു ഞാൻ; എ-
ന്നാകിലും ശ്വസിക്കുന്നു.

ഉളിവെയ്ക്കുമ്പോൾ കട്ടി-
പ്പൊന്നുപോൽ മിന്നും പ്ലാവും
കളിവഞ്ചി വെട്ടീടാൻ
ചേലേന്തും വൻതേന്മാവും

നിറയെപ്പൂത്തും കായ്ച്ചും
നില്ക്കുമീ മീനക്കാല-
ത്തിറയത്തു ചെന്നൊന്നു
നോക്കുവാൻ കഴിഞ്ഞെങ്കിൽ!

എൻപറമ്പിലില്ലൊററ-
ക്കുററിവാഴയും; എനി-
ക്കിമ്പമാണെവിടെയാ-
ണെങ്കിലും മരം കണ്ടാൽ.

ഒമ്പതാൾ പിടിച്ചാലും
പിടികൂടാതുണ്ടൊററ-
ത്തമ്പകമുളിയന്നൂ-
രമ്പലമൈതാനത്തിൽ.

വളവി,ല്ലില്ലാ പോടും
കേടും; എൻകണ്ണാൽ ഞാനൊ-
ന്നളന്നിട്ടോരെൺപതു
കോലിനപ്പുറം പോവും.

മുറിച്ചാലതു മതി
നാട്ടിലെപ്പുരയ്ക്കെല്ലാം
മുളമോന്തായം മാററാ,-
മുത്തരത്തിനും കിട്ടും.

അല്ലെങ്കിലുരാണ്മക്കാർ
മോഹിക്കുംപോലെ ചെത്തി-
യില്ലമാളികകൾക്ക
ചിലാന്തിക്കതൊപ്പിക്കാം.

പൂതലിച്ചുപോയെൻെറ-
യിത്തടി; കൊതിച്ചാലാ-
ക്കാതലിലുളി നട-
ത്തീട്ടവാനാവില്ലല്ലോ!

കരിവെററിലത്തുണ്ടും
കൊട്ടടയ്ക്കയും നൂറിൻ
തരിയും പുകയില-
ഞെട്ടിയും തപ്പിത്തപ്പി,

വെടിവട്ടിലുംകൂടി-
ക്കേൾക്കില്ലാ—കുനിക്കുനി-
പ്പടിമേലിരിക്കുന്നു
നാനിയും വയർ ചുങ്ങി.

അവളും കെളവിയായ്!
—പൂത്ത ചമ്പകത്തെപോൽ
നിവന്നും, കടഞ്ഞെട്ട-
ത്തതുപോലുടമ്പാന്നും,

ചിരിച്ച മൂന്നംകൂട്ടി-
ഷ്പൂത്ത വെള്ളിലപോലെ-
ന്നരികത്തവൾ നിന്ന
നാളുകൾ ഞാനോക്കുന്നു!

[പുരികം നരച്ചൊരാ-
ക്കണ്ണുകൾ, ചിതൽ തിന്ന
പുറവാതിലിൽക്കൂടി-
യലഞ്ഞു കുറേ നേരം.]

പൊങ്ങുവാൻ കഴിഞ്ഞെങ്കിൽ
നിരങ്ങാം; കിഴവനെ-
ത്താങ്ങുമായിരുന്നാക്കെ........
[വിതുമ്പീ പെരുന്തച്ചൻ.

വീണ്ടുമാ സ്മരണയെ
മാച്ചാനോ, ചുളിവേറെ
വീണ നെററിമേൽ മെല്ലെ-
ത്തടവീ ചുങ്ങും കയ്യാൽ]

പണിചെയ്യുവാൻ മേലാ-
താകിലും തൊങ്കിത്തേങ്ങി-
പ്പണിയാലയിൽപ്പുക്കൊ-
ന്നിരിക്കാൻ കഴിഞ്ഞെങ്കിൽ,

എങ്കിൽ, ഞാൻ മുഴക്കോലു-
മുളിയും പണിക്കുറിൽ-
പ്പെങ്കിടാറുള്ളാഹ്ലാദ-
മിപ്പൊഴും നുണഞ്ഞേനേ!

കരിവീട്ടിതൻ കാതൽ
　　കടഞ്ഞു കുഴിച്ച വ-
ന്മരിക കമഴ്ത്തിയ—
　　പോലെഴം വിണ്ണിൻ താഴെ,

അകലെക്കാണും ചെമ്പു-
　　താഴികക്കുടം ചൂട്ടം
മികവാന്ന തൃക്കോവിൽ
　　തീൎത്തിക്കൈകൊണ്ടത്രേ.

ഉളി ഞാൻ പിടിപ്പിച്ച
　　കൈകളാലെൻകു,ഞ്ഞപ്പൊ—
ന്നൊളി ചിന്നിട്ടും ക്ഷേത്ര-
　　ധ്വജത്തിൻ തുംഗാഗ്രത്തിൽ

പറന്നങ്ങിരിക്കുമ്പോൽ
　　ചെത്തിയ ഗരുഡൻെറ
ചിറകു ചലിപ്പതു-
　　ണ്ടിപ്പൊഴുമെന്നേ തോന്നു.

ഞാനതിലസൂയാല്പ-
　　വായിപോൽ; ഏതച്ഛനു
മാനമല്ലാമട്ടൊക്കെ
　　മകനെപ്പുകഴ്ത്തുമ്പോൾ?

ആയിരം മണിയുടെ
　　നാക്കടക്കീടാ,മൊററ
വായിലെ നാവാക്കാനും
　　കെട്ടവാൻ കഴിയുമോ?

രണ്ടു ഗോപുരത്തിൻെറ
തട്ടിലും വെച്ചു തേക്കു-
കൊണ്ടു കൊത്തിയൊരഷ്ട-
ദിൿപാലരൂപം ഞങ്ങൾ.

ഒന്നെൻെറയിക്കൈ തീൎത്ത,-
തൊന്നവൻേറതും; ജീവൻ
വന്നിട്ടുണ്ടവൻേറതി-
ലെൻേറതിനേക്കാളത്രേ.

എൻകരം തോററാലെന്താ-
ണെന്മകൻ ജയിക്കുമ്പോൾ?
എൻകണ്ണിലുണ്ണിക്കേലും
പൂകളെൻപൂകളല്ലേ?

കൊച്ചനെ സ്തുതിക്കുമ്പോ-
ളെന്മുഖം മങ്ങിപോലും;
തച്ചനായാലും ഞാനൊ-
രച്ഛനല്ലാതായ്പ്പോമോ?

"കണക്കും കോപ്പും മൂത്താ-
ശാരിക്കു കൂട്ടം, ശില്പ-
ഗുണമാച്ചെക്കന്നേറും" —
നാട്ടുകാൎക്കെന്താണാവോ?

ആലയിലട്ടത്തട്ട-
ത്തിരുന്നു ഞാനും മോനും
വേല ചെയ്യുമ്പോൾ തമ്മിൽ
മിണ്ടാതായ് പിന്നെപ്പിന്നെ.

ഞാനവന്നപമൃത്യു
നേരിടാ,—നാരെന്തൊക്കെ-
ത്താനധിക്ഷേപിച്ചാല്യ-
മച്ഛനാ,—ണാശിക്കുമോ ?

ആ മകൻ ഗ്രഹിച്ചതു-
മഭ്യസിച്ചതു,മെത്ര
കേമനായാലും, തൻെറ-
യച്ഛനിൽനിന്നാണല്ലോ.

"ഞായറു മറഞ്ഞേതല്ലാം
തിങ്കളാലല്ലേ ?" മൂത്ത
നായർ, ഞാൻ വീട്ടിൽച്ചെല്ലെ-
യെന്തിനിങ്ങനെ ചൊല്ലീ ?

കേവലം നേരംപോക്കി-
നന്നു ഞാനൊരു യന്ത്ര-
പ്പാവയെപ്പാലത്തിൻെറ
ചുവടേ ഘടിപ്പിച്ചു.

കാല്യവെല്ലുമ്പോൾ പാല-
ത്തിൻെറയററത്താരാനും
ചേല്യലാവുമാപ്പാവ
ജലദേവതപോലെ,

നീർനിരപ്പിൽ നിന്നാരാ-
ല്യയരും, പൊങ്ങിപ്പൊങ്ങി,
നീട്ടററ പാലത്തിൻെറ
മധ്യത്തിലാളെത്തുമ്പോൾ,

വാ തുറന്നൊരു തുപ്പു
തുപ്പു,മാ വഴിക്കാര-
നേതുമേ കരുതിടാ-
തരികെക്കൂടിപ്പോകെ !

ഈ വിചിത്രമാം വിദ്യ
കാണുവാനത്യാശ്ചര്യം
താവിന മിഴികൾതൻ
തിരക്കായാററിൻ വക്കിൽ.

ചന്ദനത്തയ്യാണെങ്കി-
ലുരഞ്ഞാൽ മണം പൊങ്ങും;
നിന്ദയാലല്ലെൻകുഞ്ഞും
തൻമിടുക്കുടൻ കാട്ടി.

നാലുനാൾ ചെല്ലും മുമ്പു
പൊങ്ങി മറെറാരു പാവ,
നാട്ടുകാരുടെ നാവി-
ലവൻെറ പേരോടൊപ്പം.

തുപ്പുവാൻ ഭാവിച്ചുംകൊ-
ണ്ടെടൻപാവ പൊങ്ങുമ്പോഴേ-
ക്കുപ്പുറത്തവൻേറതിൻ
കൈ നീളും പതുക്കനെ.

വാ തുറക്കുമ്പോഴേക്കും
ചെകിടത്തടി വീഴും ;
വാശിയാലടിയെനി-
ക്കേററതുപോലേ തോന്നി.

ഇടമില്ലാകാശത്തും
രണ്ടു തിങ്കളിന്നെന്നും ;
കുടി വിട്ടവൻ പോയീ
നാനി കണ്ണീരായ് നില്ക്കേ.

ഉമി നീറുംപോൽ നീറി-
യെന്മനം; എന്നാലും ഞാ-
നരിയാടിയില്ലൊററ-
യക്ഷരം പിരിയുമ്പോൾ.

കോവിലിലിലാനപ്പന്തൽ
പുത്തനായ് പണിയുമ്പോൾ
ഞാൻ വിളിച്ചതെന്തിന്നാ-
ക്കേമനാം മകനെപ്പോയ് ?

"മകനോടാലോചിച്ചു
ഭംഗിയാക്കണം പന്തൽ,"
മതിലിന്നകംപൂകെ-
ത്തമ്പിരാനരുൾചെയ്തു.

പോരുവാൻ തോന്നീ, പക്ഷേ
പോന്നില്ല;-ക്കാലത്തോള-
മാരുമോതാറില്ലെന്നോ-
ടന്യനോടാലോചിക്കാൻ.

ഞാനതിലസൂയാലു-
വായിപോൽ; മകന്നുള്ള
മാനമച്ഛനുമില്ലേ ?
മരമോ മരാശാരി ?

പന്തു,ലൂരാണ്മക്കാർതൻ
    കൌതുകത്തോടേ പൊങ്ങീ
ചന്തമായ്; മുകപ്പിനു
    കൊത്തുവേലകൾ വേണം.

"ഞാനതു നോക്കാ,മച്ഛൻ
    മോന്തായം കേററിക്കോളൂ"
—മോനനുവദിക്കണോ
    മോന്തായം മോളിൽക്കേററാൻ ?

ചന്ദനപ്പലകമേൽ
    കൊത്തുകയാണാക്കൈകൾ
സുന്ദരം മഹാലക്ഷ്മീ-
    ദേവിതൻ കേളീപദ്മം.

വാളിൻെറ വായ്പോൽ മിന്നും
    വീതുളിയാലേ, നേരേ
മോളിലാ മോന്തായത്തി-
    ന്നാണി ചീവുകയാം ഞാൻ.

ഊർന്നു കൈയറിയാതെ—
    യറിയാതെയാ—ണളി;
നേന്നു ഞാൻ മകൻെറ മേ-
    ലതു പോയി വീഴൊല്ലേ !

കണ്ണിമച്ചു ഞാൻ മിഴി-
    ക്കുമ്പൊഴേ,ക്കയ്യോ ! കണ്ടു,
മണ്ണിലാക്കഴത്തേറോ-
    രെന്മകൻ പിടയുന്നു !

ആളുകൾ ചുററും വന്നു
　　കൂട്ടന്നൂ, ഝുശിത്തുന്നൃ
നീളംപോലോരോ കണ്ണു-
　　മെന്മുഖത്തേററീട്ടന്നൂ.

കോണിതൻ പടിയിലെൻ-
　　കാലുറയ്ക്കുമോ? താഴെ
വീണു ഞാൻ; മകൻ "മാപ്പെ്"-
　　ന്നോതിപോൽ; കേട്ടില്ലാ ഞാൻ.

ഉതിരം തളംകെട്ടി
　　വേറിട്ട കണ്ഠത്തിങ്കൽ
പതിയും ചുരുൾമുടി
　　കട്ടച്ചു, രക്തം മുററി,

വേദന വിഴുങ്ങിയ
　　കൺമിഴിഞ്ഞൊരാരൂപം
വേറിട്ടന്നില്ലുൾക്കണ്ണിൽ
　　നിന്നെനിക്കെന്തായാലും.

ചിരിച്ചു കണ്ടിട്ടില്ല
　　നാനിയെപ്പിന്നീടാരും;
എരികണ്ണീരും വാൎന്നു
　　വാൎന്നതോടൊപ്പം വററി.

ആരു വിശ്വസിക്കും കൈ-
　　പ്പിഴയല്ലതെ,ന്നെത്ര
പേരുരച്ചാലും? തന്ത-
　　യിതു ചെയ്യുമോ നാനീ?

ആ മകനൊന്നിക്കുന്നു-
വടിയായിരുന്നേനേ,
ഭീമമാമപമൃത്യു
പിണയാതിരുന്നെങ്കിൽ!

"പിണയ്ക്കാതിരുന്നെങ്കി"-
ലെന്നു ഹാ, തിരുത്തുന്നു-
ണ്ടുണരുന്നൊരെന്നന്തഃ-
കരണം കൂടക്കൂടെ.

ആരു വിശ്വസിക്കും കൈ-
പ്പിഴയല്ലതെ,ന്നെത്ര
പേരുരച്ചാലും; തന്ത-
യ്ക്കിതു ചെയ്യുവാനാമോ?

അടിക്കുന്നുണ്ടെന്നാലു-
മെൻനെഞ്ചിലാരോ കൊട്ട-
വടികൊണ്ടിപ്പോളേതോ
കൂരാണിയിളക്കുവാൻ.

[ "പൊടിയോ മറ്റോ വീണോ
കണ്ണിൽ?—ലിന്നെന്താ വെള്ളം
പൊടിയാൻ? ചൂൽ കാണിച്ചി-
ട്ടേറെ നാളായീ മച്ചിൽ."

മുറുക്കാൻ ചതകല്ലിൽ
വെച്ചിടിക്കുമ്പോൾ നാനി
മുറിച്ചു പെരുംതച്ചൻ-
തൻെറയാ മനോരാജ്യം. ]

വെള്ളില്ലറവകൾ ] [ജി. ശങ്കരക്കുറുപ്പ്

———

# 7. ജീവിതവും മരണവും

നശിക്കയോ ബീജ,മതോ നവാങ്കുരം
ജനിക്കയോ, സത്ത് കെടാതെ നില്ക്കയോ?
അറിഞ്ഞിടാതിപ്പരിണാമഗുപ്തി ഞാൻ
ദുരന്തമോഹത്തിൽ മലച്ചു നില്ക്കയാം.

തുടങ്ങണം ജന്തുശരീര,മത്രയ-
ല്ലിടങ്ങിടയ്ക്കൊന്നുടച്ചുവാക്കണം;
ഉടല്ക്കതാണോ പ്രകൃതിക്കു ഭൂഷണം;
നടത്തണം ദൈവകരത്തിനിത്തൊഴിൽ.

കളിച്ചു കാലക്കടലിൻെറ വീചിയിൽ-
ത്തുടിച്ചു ഗോളാകൃതിപൂണ്ട പോളകൾ
രചിച്ചിട്ടും തൂക്കരമായതൊക്കെയും
കെട്ടുകയാണിക്കളിയൊന്നുകൊണ്ടുതാൻ.

നരൻെറ കർമ്മത്തിനു വേഗമേറിയാൽ
വരുന്ന നിഷ്പന്ദത മൃത്യുവെന്നുമാം;
തിരിഞ്ഞിട്ടും പമ്പരമണ്ഡകാണ്ഡവും
സ്ഥിരങ്ങളല്ലല്ലി മനുഷ്യദൃഷ്ടിയിൽ?

പരസ്പരാകർഷണഭാഗ്യസൂക്തമോ,
സമസ്തസംഹാരപരോഗ്രമന്ത്രമോ,
പരസ്സഹസ്രാണ്ഡകടാഹമെന്തുവാൻ
ജപിപ്പതത്യുജ്ജ്വലമൌനഭാഷയിൽ?

നിരന്തരം തള്ളിയലച്ചു വാസനാ-
തരംഗമാ മൃത്യുതടത്തിലെത്തവേ
തടഞ്ഞു തള്ളിച്ച കുറഞ്ഞു പിന്നെയും
തിരിഞ്ഞടിക്കുന്നു തടം തകർക്കുവാൻ.

വെളിച്ചമുള്ളപ്പൊളിരു,ട്ടിരുട്ടിലോ
വെളിച്ചം,മീ രണ്ടില്ലമൊന്നിതേവിധം
വിഭിന്നമായ്ബ്ബോധവിശേഷമെത്രയു,-
ണ്ടവസ്ഥയുണ്ടെത്ര ചരാചരങ്ങളിൽ!

മലർന്നു നോക്കട്ടെ മനുഷ്യ,നായവ-
ന്നനന്തമെന്നും കുടവട്ടമല്ലയോ?
അചിന്ത്യതത്ത്വത്തെയളന്നുവെയ്ക്കുവാൻ
തുടർന്നുവല്ലോ, വിട്ടവിഡ്ഢിതന്നെ ഞാൻ!

ബാഷ്പാഞ്ജലി ] [ കെ. കെ. രാജാ

---

# 8. കാളിദാസകവിത

തളിരൊളി കിളർന്നോരു സുന്ദരോഷ്ഠസ്സിൻെറ
കിരണതതി മിഴികളിലിതേ,യൊഴുകി വീഴുന്നു.
കളധൌതകിങ്കിണികളകലെക്കിലുങ്ങുന്ന
കളകളമിതേ, കാതിലിളകിവാന്നീടുന്നു.
പരിമൃദുലമാലതീസുമരുചിരപരിമളം
പുരളുന്ന കുളിർതെന്നൽ തഴുകി വീശീടുന്നു.
കരളുമുയിരും കുളിരുമാറു നീയെൻമുന്നി-
ലെഴുനള്ളിയോ വിശ്വലാവണ്യദേവതേ?

തരളതരഗതി വിവിധനവഭാവകോമളം
തവ നടനമേളം തുടന്ന് താളത്തിലായ്
ഭുവനഹൃദയം തുടിച്ചാട്ടുന്നു, തുള്ളുന്നു
പരമരസചാതുരീമാധുരിലോലമായ്.
തവ ചടുലലോചനാന്താം തൻചമൽകാര-
ചാരുമരീചികൾ വീഴ്ത്തും ദശാന്തരേ
സ്ഫുടമിളിത്പുളകമായ് പ്രണയരസഭരിതമാ-
യാനന്ദപരവശതയാളുന്നു ജീവിതം.

അവിടവിടെ, ധരണിതലജീവിതമുതിന്നിട്ടും
നയനോദകണിക കനിവാന്നു തുടച്ചിട്ടും
കരകിസലയങ്ങളാൽ നിർവൃതിദായികേ,
ആരു നീ,യാരു നീ മന്മനോനായികേ ?

തവ മൃദുലരദനവസനങ്ങളിലൂറുന്ന
മന്ദഹാസാർദ്രമധുരനാദങ്ങളാൽ
വസുധയിലശേഷവുമവിടന്നൊഴുകുന്നു
ജീവിതസുധാധാരയോലും സരസ്വതി.

ഹിമഗിരിതടങ്ങളിൽ ദേവതാരുക്കൾതൻ
തളിരുകളൊടിഞ്ഞൂറിയോലുന്ന പാലിലും,
പുതിയ മുകിൽ കണ്ടു മദമാണ്ടു മയിലാടുന്ന
ഗൌരീശിഖരത്തിലൂർധ്വനയനയായ്,
കഠിനതപമാളുന്ന നഗരാജകന്യത-
ന്നിടതൂന്നൊരിമകളിൽ തെല്ലൊന്നു തങ്ങിയും
ചൊടികളിൽത്തല്ലിയും, മുലകളിൽ ചിതറിയും,
വലികളിൽ പതറിയും, നാഭിതൻ ചുഴിയിലേ-
യ്ക്കൊഴുകവെയിരുണ്ടഥ ചുവന്നു പനിനീർമലർ-
പ്രഭപൂണ്ട പുതുമഴത്തുള്ളികൾതന്നിലും;

യമുനയുടെ സുകൃതമയവീചീഭുജങ്ങളാ-
ലാലിംഗിതമായ ഗംഗാവപുസ്സിലും;
ഉദിതരുചിയുജ്ജയിനി തങ്ങും മഹാകാല-
ദേവാലയത്തിലെസ്സന്ധ്യാർച്ചനങ്ങളിൽ
നടനമിട്ടമൊരു തരുണിമാർതൻ കിളർമാറിൽ
മിന്നിത്തിളങ്ങുന്ന ഘർമ്മാംബുവിങ്കലും;
ജനകതനയാനനത്തിങ്കലുദിക്കുന്ന
മുക്താമണികൾതൻ മുഗ്ദ്ധതേജസ്സിലും;
മലയഗിരിപാർശ്വങ്ങൾ പുല്കുന്ന ദക്ഷിണ-
സിന്ധുവിൽ പൊന്തിമറിയും തിരയിലും;
സമരസകുതൂഹലം ചേൎന്നു പുണൎന്നുപോം
നവപവനപോതമിങ്ങെങ്ങും കളിക്കുന്നു!
ഹിമശിഖരിപാദത്തിലൊഴുകുന്ന മാലിനീ-
വാഹിനിതൻ ചാരുതീരത്തിലങ്ങനെ
കലയുടയ കൊമ്പിന്റെ തുമ്പത്തിടത്തുകൺ-
മുന ചൊറിയുവാൻ തങ്ങിനില്ക്കുന്ന പേടയും,
അരികിലൊരു തരുവിന്റെ തണലിൽ നവമാലികാ
കുസുമങ്ങളൊട്ടൊട്ടതിന്നു വീഴുന്നതാം
പുരികുഴലഴിഞ്ഞഴകിലനുരാഗരമ്യയായ്
നിലകൊള്ളുമോമൽത്തപോവനകന്യയും,
അവളലിവിൽ വിടവാങ്ങുമളവിലച്ചേലയിൽ
ചേൎന്നരുമ്മിത്തടയുമരുമമാൻകുട്ടിയും,
കുതുകഭരമൊട്ട കൊടിയ പല്ലുകളെണ്ണുവാൻ
സിംഹോഗ്രവക്ത്രം പൊളിക്കും കുമാരനും,
കടുതരപ്രകൃതിയാം കടുവയൊടിണങ്ങിയ
ഹരിണശാബങ്ങൾ കളിച്ചു കുത്താടിടും
സഹജസൌഹാൎദ്ദസംസ്നിഗ്ദ്ധങ്ങൾ, ശാശ്വത-
ശാന്തികേന്ദ്രങ്ങളപ്പുണ്യാശ്രമങ്ങളും,

അവനിയും സുരവനിയുമൊന്നിച്ചു കൂടിയും
നിത്യം ശരത്തും വസന്തവുമൊത്തുമേ
ഒരു മഹിതസംസ്കൃതിവിശേഷസമ്പത്തിനാൽ
സർവ്വചരാചരരഞ്ജനാരമ്യമായ്
മമ ഹൃദയമണ്ഡലത്തിങ്കലഭൌമമാം
അനുഭൂതിയൊന്നുദിപ്പിക്കുന്നു, മോഹനം.

ആഹാ! മഹാഭാഗ്യവാൻ ഞാൻ, മഹാദേവി
ആരാധ്യ നീ കാളിദാസകവിതതാൻ.
തവ മധുരമൃദുലഹാസാഭാങ്കുരം ദേവി,
ഒരുനാളുമെന്നുള്ളിൽ മറയാതിരിക്കണേ!
മറയരുതു മറയരുതൊരിക്കലും ദേവി, നീ
പരമരസദായികേ, മന്മനോനായികേ!

[എൻ. ഗോപാലപിള്ള, എം. എ.

---

# 9. ചിത്രരചന

എന്തിനാണുണ്ണി, കരയുന്നതിങ്ങനെ ?
ചിന്തിതമെന്തൊന്നു സാധിക്കാഞ്ഞു ?
ചെമ്പവിഴം തൊഴും ചുണ്ടു പിളുത്തിപ്പൊൻ-
ചെമ്പകപ്പൂവൊളിപ്പൂങ്കവിളിൽ
കണ്ണീരൊഴുക്കിനിന്നീടുവതെന്തിനെ,-
ന്നുണ്ണിയോടപ്രിയമാരു ചൊല്ലി ?

അച്ഛൻെറ പുസ്തകത്തിങ്കലെഴുത്തുകോൽ
വെച്ചതിലെന്തോ വരസ്സുകയാൽ
ഇത്രസ്സുമാത്രമെന്തമ്മ കോപിപ്പു ? നിൻ—
ചിത്രമെഴുത്തത്ര മോശമെന്നോ ?

മായയാം ചിത്രപടത്തിൽപ്പലതരം
ചായങ്ങൾകൊണ്ടു നിരന്തരമായ്
ചിത്രങ്ങളോരോന്നെഴുതി പ്രകൃതിയാം
ഭിത്തിയിൽച്ചേക്കമാച്ചിത്രകാരൻ
ഉത്സംഗത്തിങ്കലിരുത്തിയുദിരപര—
വാത്സല്യാലഭ്യസിപ്പിച്ച ശില്പം
അല്പമീ പ്രാകൃതന്മാരെക്കാണിച്ചു നീ;
കെല്പവക്കില്ലതറിഞ്ഞുകൊൾവാൻ:
എന്തിനാണുണ്ണി, കരയുന്നതിങ്ങനെ ?
ചിന്തിതമെന്തൊന്നു സാധിക്കാഞ്ഞു ?

നീയെഴുതിത്തീത്താരിക്കൃതിയിങ്കലെ—
ക്കയ്യെഴുത്തേതാനും വായിപ്പാനും,
വൈയാകരണന്മാരാമിവക്കാക്കമേ
വയ്യാ; ഗ്രഹിക്കുവാൻ പിന്നെയല്ലേ !
നൂതനോല്ലേഖപ്രസൂനങ്ങൾകൊണ്ടു നൽ—
ഗീതങ്ങൾ കോക്കുവാനത്സുകരായ്,
കാവ്യപ്രവീണന്മാരുണ്ടു,വക്കും തവ
കാവ്യപ്പൊരുളറിയാവതല്ല.

കാനനപ്പൂഞ്ചോലനീരിൻ മനോജ്ഞമാ—
മാനന്ദമമ്മരാരാവംപോലെ,
ആമലക്കാവിലെപ്പൂവല്ലിയോടിളം—
മാരുതൻ ചെയ്യുമാലാപംപോലെ,

കാന്തനിൽച്ചായും കടാക്ഷമുനയിലെ-
ത്തേൻതങ്ങും മൌനസംഗീതംപോലെ,
ചേതോവിമോഹനമാ,യനിർവാച്യമാ-
മേതോ മഹത്തരഗീതമാവാം
ഏവമവേദ്യലിപിയിൽക്കുറിച്ചതി-
പ്പൂവൽക്കൈത്താരിനാലോമനേ, നീ!

വനകുസുമം ] [ വി. ഉണ്ണികൃഷ്ണൻനായർ

---

# 10. അഹിംസ നട്ട നാട്ടിൽ

സുഗതൻെറ സുധർമ്മരശ്മി മാഞ്ഞി-
ന്നുലകാകെപ്പരപീഡനവ്രതം ഹാ!
അനിയന്ത്രിതം--ആഞ്ഞൊലിപ്പു പൊങ്ങും
നിണനീരെങ്ങുമഹിംസ നട്ട നാട്ടിൽ! 1

കടുവക്കുമിയല്ലും കട്ടപ്പമെങ്ങീ
ഹരിണീമേദുരസൌകുമാര്യമെങ്ങോ!
വിഷവല്ലരിയെച്ചമച്ചതും പൊൽ-
പ്പനിനീർപ്പു പണിച്ചെയ്ത പാണിതന്നെ. 2

അരുവിക്കുളിർനീരനർഗ്ഗളം പാ-
ഞ്ഞൊഴുകിപ്പൂക്കൾമണം പുണർന്ന തെന്നൽ
തടവെന്നിയെ വീശി, വിശ്രരമ്യം
വിലസും സൈരവിഹാരവന്യരംഗം 3

പ്രകൃതിപ്രസു സംഭരിച്ചുവെച്ചു-
ള്ളൊരു പച്ചതൃണപ്പുൽമാമരണ്യം
പരതന്ത്രകുരംഗി, നീ നിരാശം
പലനാൾ നീണ്ട കിനാവു കണ്ടിരിക്കാം.
(യുഗ്മകം) 4

ഉടജാങ്കണഭൂവിൽ, നാലുപാടും
പടരും ശാന്തി ശരീരമാർന്നപോലെ
മുനികന്യകമാർ കനിഞ്ഞു നല്കും
വരിനെല്ലുണ്ടു വളർന്നു നിൻെറ കൂട്ടർ. 5

വശിമാരുടെ വംശജാതരിപ്പോൾ
പിശിതാശിവ്രതമോ പശിക്കെട്ടപ്പു ?
കുശയേന്തിയ കൈ കഴുത്തറുപ്പാ-
നസിധാരാകുലമാക്കി മക്കൾ മാതേ ! 6

നിരുപദ്രവജീവി, നിന്നമൂല്യം
ജനിസിദ്ധാമൃതമസ്സ്വതന്ത്രഭാവം
മൃഗി, വാങ്ങിവിട്ടും വനാന്തരേ ഞാൻ
മമ കോശസ്ഥിതി സമ്മതിക്കിലപ്പോൾ. 7

അഥവാ പുതുതല്ലെനിക്കിതെല്ലാ-
മിവനോ പാരിനി പാവനീകരിപ്പാൻ ?
ചുട്ടനീർ നെട്ടവിർപ്പൊടൊത്തു കമ്രാ-
വനിതൻ വാനിതിലെത്ര പോയ് ലയിച്ചു! 8

കൃതമെന്തൊരു തെററു ശാന്തതാസ-
ത്സഖി, നിർദ്ദോഷതതന്നെയല്ലയോ നീ ?
അഥവാ ഖലനീതിയെന്തു ?— വാഴ്‌വു
വധശിക്ഷയ്ക്കു വിധിച്ച 'പുള്ളി'പോലെ. 9

മഴവില്ലു വിയത്തിൽ വീശിട്ടമ്പോൾ,
കുഴലൂതിക്കളർമാരുതൻ കളിക്കെ,
കുയിൽ കൂകിടവേ, വികാരമറേറാ-
ക്കഴകേ, നീയൊരു പഞ്ചഭൂതപിണ്ഡം ! 10

'ഉടൽ മാംസളമാണു ; നല്ല പാകം'
സരസം പ്രേക്ഷകരീവിധം വദിക്കെ,
മമ ദൃഷ്ടി, തദീയയാതനാദാ-
രിതമാം ചിത്തതടം ചുഴിഞ്ഞുനോക്കി. 11

അയി ഭീരു, മെലിഞ്ഞ കാലു നല്കീ
തവ സർവ്വജ്ഞനറിഞ്ഞുകൊണ്ടുതന്നെ
വിഷമിപ്പു മൃഗാദനൻ ദ്രുതം നിൻ-
ഗതിയാൽ, ആശുഗദേവവാഹനം നീ. 12

വനവേടർവലയ്ക്കകം കുടുങ്ങീ-
ടിന മാമ്പേടയെ മുക്തയാക്കി മുന്നം
പ്രതിയോഗിയിലുള്ളുണർച്ച വെപ്പി-
ച്ചൊരു പൌരസ്ത്യമഹസ്സിനെ സ്മരിച്ചേൻ. 13

മിഴിനീർ വെറുമുപ്പുവെള്ളം,മുള്ളം
വ്രണമാക്കും നെടുവീർപ്പു വായുമാത്രം ;
ഇതി ഭാവന!—ഹിംസതാൻ കരാളാ-
കൃതിയായ് ത്തീൻ്റു ഹതം ജഗത്തു ഹാ! ഹാ! 14

പിടിയേന്തിയവൻ്റെ ചിത്തരംഗ-
പ്പടി കാഠിന്യകരാളമായ കത്തി
ഗളനാളിയിൽ നാളെ വീണു ഹാ ! ഹാ !
ഹരിണീജീവമരുത്തുമാഹരിക്കും ! 15

കവികൾക്കുപമാനദാനദക്ഷം,
തവ കാതോളമണഞ്ഞ കണ്ണു കാമ്യം,
സരളാശയസാക്ഷി,യന്ധകാരാ-
വൃതമായ്ക്കണ്ടിട്ടമാശു കമ്മസാക്ഷി! 16

നിജപാദമണഞ്ഞ വന്യജീവി-
ക്കെഴമിട്ടംവ്വിധിയാൽ വനസ്ഥതേ, നീ
വിലപിപ്പൂ ! വിഹംഗമസ്വരത്താൽ
സവികാരം ജഗദീശ ! ജന്തുപോലെ. 17

തളിർമേനി സമാർദ്രമാം കരത്താൽ
തഴുകും രാവിൽ മൃഗാംഗനേ, മൃഗാങ്കൻ ;
ഹിമശീകരബാഷ്പവും പൊഴിക്കും
പുലരിപ്പൂമിഴി, നിന്നപായഖിന്നം ! 18

ക്ഷിതി കമ്പിതമാക്കിയില്ല കൈയ്യു-
ക്കൊളി വീശും പ്രതിഭാപ്രഭാവമില്ല ;
നിരുപദ്രവശാന്തരമ്യജന്തോ,
ചരമം നിൻെറ വിലാപകാവ്യകാരി. 19

പദ്യകൃതികൾ ] [ പള്ളത്തു രാമൻ.

———

# 11. പോററമ്മ

തൻകളിത്തോപ്പിൽത്താനേ പൂവറുക്കുമ്പോളോമൽ-
പ്പെൺകൊടിയോടാ വൃദ്ധ ഗദ്ഗദാൽ പുലമ്പുന്നു :—

"പുണ്യലബ്ധയാം നിൻെറ പൂവുടൽ പുണരാതെ
വിണ്ണിലുൾപ്പൂകീ പാവം, ഭാഗ്യഹീനയാമമ്മ;
പ്രാണനോടൊക്കും നിന്നെപ്പോററുവാൻ തന്നേല്പിച്ചു,
ക്ഷീണനാമച്ഛൻ കനിഞ്ഞേതഴയാമെൻകൈകളിൽ.

പഴകിപ്പൊടിഞ്ഞൊരപ്പാഴ്മൺകുടിൽ വിട്ടീ-
യഴകിൻ പൂമേടമേൽ കാൽവെച്ച പോതിൽത്തന്നെ,
ഇവൾതൻ മാറിൽച്ചേർന്നിതെത്രയും വിലപ്പെട്ട
പവിഴപ്പൂമാലയ്യൊത്ത നിൻമൃദുമേനി.

ചെഞ്ചൊടിക്കരുന്നുകളെന്നാലും തൊടാത്തോരെൻ-
നെഞ്ചിൽനിന്നുഴറി നീ നുകർന്നു വാത്സല്യത്തെ;
അല്ലലാൽ മെഴുകിയോരുൾക്കളമിതിൽ, ക്രമാൽ
നല്ലിളംചിരികളാൽ തുമ്പപ്പൂ വിതറി നീ.
തൊട്ടുകൊണ്ടോലപ്പായത്തുണ്ടിൽ ഞാൻ കിടക്കിലേ
പട്ടുമെത്തയ്ക്കും നിന്നെയുറക്കാൻ കഴിഞ്ഞുള്ളൂ.

ചോലയിൽക്കുളിപ്പിച്ചു കൊണ്ടുപോം നിന്നെ,പ്പുലർ-
വേളയിൽപ്പതിവായിട്ടമ്പലത്തിലേയ്ക്കു ഞാൻ.
എന്നെയിട്ടലട്ടുമേ, തുളസിക്കതിരൂരി-
ച്ചിന്നിയും ബലിക്കല്ലിൽച്ചവിട്ടിക്കുതിച്ചും നീ.

പൊന്നിനാൽപൊതിഞ്ഞെത്തുമയൽപക്കത്തെ [സ്ത്രീകൾ
നിന്നെയൊന്നെടുക്കുവാൻ കൈനീട്ടിയടുക്കുകിൽ,
ഓടിവന്നെന്മാത്തട്ടിലേറി നീ തങ്കക്കയ്യാൽ-
ഗ്ഗാഢമാശ്ലേഷിക്കുമീയേഴതൻ കഴുത്തിനെ.
നിന്മുഖം നോക്കിച്ചുററുമാളുകൾ നില്ക്കു,പ്പെട്ടെ-
ന്നെന്മനസ്സഭിമാനവായ്പിനാലലതല്ലും:
'എന്മഹാസുകൃതത്താൽ കണ്മണി, നിനക്കു പോ-
ററമ്മയായ്ത്തീർന്നേനല്ലോ; നിൻപ്രീതി കൈവന്നല്ലോ!'

## 2

പാഠശാലയിലേയ്ക്കു പാഞ്ഞുപോകുമ്പോൾ,പ്പിന്നിൽ-
ക്കൂട്ടമിപ്പോററമ്മയെ നോക്കുവാൻ മറക്കും നീ.
കുട്ടികൾക്കുള്ളാക്കൂററൻ കൽത്തുറുങ്കിനെയോർത്തോ-
ർത്തോട്ടു ഞാൻ വിഷാദിച്ചു മെല്ലവേ മടങ്ങിപ്പോം.
നിന്മുഖതേജസ്സുകന്നിഗ്ഗ്രഹമിരുൾക്കൊള്ളും;
നിന്മൊഴിയൊഴിഞ്ഞീ വൻതോപ്പുടൻ നിശ്ശബ്ദമാം.
ചുട്ടററ നട്ടുച്ചയ്ക്കു പേരാലിൻ തണൽപററി-
യാട്ടുകളുറങ്ങുമ്പോ,ളലയും ഞാനീ വീട്ടിൽ!

ആ മിനുപ്പേറും കൈയിൽപ്പുസ്തകം പേറി ക്ഷീണി-
ച്ചോമനമുഖം വിയർത്തോടി നീ തിരിച്ചെത്തും.
മന്ദമായ്ക്കുളിപ്പിച്ചു, കാർകുഴൽ വകഞ്ഞിട്ടു,
നിന്നെ ഞാൻ വീണ്ടും വീണ്ടും മോടിയിലണിയിക്കേ,
തങ്കമേ, 'പിറുപിറെ'ക്കൊഞ്ചുമാറുണ്ടന്നു നീ
തൻകളിച്ചങ്ങാതിമാർ കാട്ടിന വിരുതുകൾ.

എന്നുടിത്തട്ടിൽകേറാതൊഴിവു നാൾതോറും നീ;
സന്തതം കളിയാട്ടം ചങ്ങാതിമാരോടൊപ്പം.
ഈ വളർമുററത്തെങ്ങും പൂമ്പാററച്ചിറകെതിർ-
ത്തുറുപ്പുകളന്നു ചാഞ്ചാട്ടം തെരുതെരെ.
വെണ്ണപോലുള്ളപ്പിഞ്ചുനെററിമേൽ,ക്കളിയിൽ,ച്ചെ-
മ്മണ്ണണിച്ചുരുൾമുടിച്ചാർത്തു വീണിളകിയും,
അന്നേരംമിഴികളിലാഹ്ലാദത്തിമപ്പാന്നും
മിന്നുമീ മുഖം നോക്കി നോക്കി ഞാൻ നില്ക്കും ചാരേ.
ഹാ, നിനക്കണിയാനായ് സ്ഫടികത്താമ്പാളത്തിൽ
ഞാനതിശ്രമാൽക്കോർത്തു വെയ്ക്കുമേ പൂമാലകൾ;

പാഴിലെൻകൺപീലികൾ നനയും, പാഞ്ഞെത്തി നിൻ-
തോഴിമാരെനി,ക്കെനിക്കെന്നതിൽക്കൈ വെയ്ക്കുമ്പോൾ!
നിനക്കായ് നിവത്തിട്ട വെണ്മെത്തവിരിപ്പിന്മേൽ
നിരക്കുമവരുടെ ചേറണിക്കാല്പാട്ടുകൾ;
എൻനെററി ചുളിഞ്ഞതായ്ക്കാൺകിലക്കളിമ്പക്കാ-
രൊന്നിച്ചു പരിഹസിച്ചുറക്കച്ചിരിക്കും നീ!

3

വെമ്പലോടകന്നുപോയോരോന്നായ്പ്പൊന്നോണ-
[ങ്ങൾ;
ചമ്പകച്ചെറുതയ്യോ പൂവിട്ട പത്തുകവേ.
പൊൻപുലർക്കിളിനാദംപോലെയായ് നിന്നൊച്ച; നൽ-
ച്ചെമ്പനിനീർപ്പൂപോലെ നിന്മുഖമൊളി തേടീ;
നിങ്കഴൽവെപ്പിന്നൊലി മെല്ലെയായ്; വിരികണ്ണി-
ലങ്കുരിക്കയായ് മേന്മേൽത്തുമിന്നൽപ്പിണരുകൾ!

അമ്പലത്തിലേയ്ക്കു നീ പോകവേ, നില്ക്കാറുണ്ട-
ങ്ങന്തിക്കാവഴിവക്കിൽസ്സുന്ദരനൊരാളെന്നും.
പട്ടുട്ടുപ്പുലയുമാറതിലേ കടക്കുമ്പോ,-
ളൊട്ട നീ തല താഴ്ത്തും കാഴ്ച ഞാൻമാത്രം കാണും.
രാവിലോ മുഖം മങ്ങി വാതുററ കടലാസ്സിൽ-
ത്തൂവലോടിച്ചുംകൊണ്ടാ വിളക്കത്തിരിക്കും നീ.
ഈച്ചകൾ കണക്കിനേ നിരക്കും, കറുപ്പേററം
വായ്ച്ചൊരക്ഷരങ്ങളാ വെണ്മയിൽ ദിനംപ്രതി.
പ്രാണനാമദ്ദേഹത്തിന്നക്കുറിപ്പെത്തിക്കുവാൻ
വേണമേ നിനക്കെഴുത്തറിയാത്തൊരിപ്പാവം!
അമ്മഹാത്മാവാമച്ഛന്നപ്രിയമാമെന്നാലും,
സമ്മതിച്ചീലെൻചിത്തം, നിന്മിഴി കലങ്ങുവാൻ!

ഓമനേ, വിളപ്പേറി, വാർമുടി മിനുക്കാതെ-
യീ മുഖം കാണെക്കാണെക്കണ്ണുനീർ വാർത്തു ഞാനും.
എൻകരളുരുകാറുണ്ടെ—ങ്കിലും ധൈര്യം പോരാ—
നിൻകവിൾ മുകരാൻ, കൈത്തണ്ടൊന്നു തൊടാൻപോലും!
ഞാനൊരു വേലക്കാരി; പിഞ്ചുകുഞ്ഞല്ലാ നീയും;
മാനികൾ പൊറുക്കുമോ ഞങ്ങൾതൻ സ്പർശത്തേയും!
എന്മഹാദുരിതത്താൽ,പ്പൈതലേ, നിനക്കു ഞാ-
നമ്മയായ്ത്തീർന്നീലല്ലോ! മിത്രവുമായില്ലല്ലോ!

4

താതനെപ്പിരിഞ്ഞേറെത്തളരും നിന്നെ, പ്രാണ-
നാഥനപ്പുമാൻ വേൾക്കെ, ത്തെല്ലൊരാശ്വാസം പൂണ്ടേൻ;
എങ്കിലുമെന്നാത്മാവു മാറിയ മട്ടാ;—യൊരു
വൻകരിങ്കല്ലെന്നോണമെൻകരൾ കനത്തുപോയ്!
പൂവിരിയുമ്പോളതിൻ പിന്നിലെട്ടുളംപോലി-
പ്പാവമിന്നടിതെററി വാടി വീണൊഴിയാറായ്!
നിൻകവിൾത്തടം വീണ്ടും തെളിഞ്ഞൂ ക്ഷണാ;—ലെന്നാ-
ലെങ്കലാക്കളിച്ചിരി പതിഞ്ഞീലൊരിക്കലും!

വീമ്പൊഴിഞ്ഞന്നേവരെത്താഴ്മയിൽപ്പുലർന്നുള്ള
ഞാൻ പുനരിഗ്ഗേഹത്തിൻ നായികാഭാവം തേടീ;
ഈററ മൂത്താക്ഷേപിച്ചേൻ, കളിച്ചും ചിരിച്ചുമി-
ങ്ങേറുമുല്ലാസാൽ മേവും മററുള്ള വേലക്കാരെ.
മെയ്‌വിറ വളർന്നു മേ; തളർന്നു കാലും കൈയും;
ജീവനിപ്പുഴന്തൊണ്ടിൽത്തൃപ്തിയില്ലെന്നും വന്നു.
എപ്പൊഴുമിതദ്ദേഹം ചൊല്ലുവതായിക്കേട്ടേ;—
"നിപ്പട്ടകിഴവിക്കെന്തിങ്ങിനി മേലിൽക്കാര്യം?"

എന്നുടെ സർവ്വസ്വത്തെയെന്നേയ്ക്കും കവന്നതാ,-
രെങ്ങനെ വണങ്ങും ഞാൻ ഗർവ്വീയാമദ്ദേഹത്തെ ?

ഒരു നാളെന്നോടോതീ മകളേ, നീയും: 'മേലാ-
ലരുതെൻപോററമ്മയ്ക്കു വീട്ടുവേലകൾ ചെയ്യാൻ;
ചെന്നിരുന്നാലും സുഖം, ഞങ്ങൾതാൻ പണിയിച്ചു
തന്നൊരച്ചെറുവീട്ടിൽ;—തട്ടുകില്ലലട്ടൊന്നും.'
അത്രയും കുഴഞ്ഞൊരെൻകൈകളിൽക്കിലുങ്ങിക്കൊ-
ണ്ടത്തവ്വിൽ വീണു വെള്ളിനാണ്യങ്ങൾ തെരുതെരെ.
മിന്നിയും വിടന്നുമുള്ളീ മിഴിയിണയിങ്ക-
ലൊന്നു ഞാൻ നോക്കി; ചിക്കെന്നാ നിലത്തിരുന്നു [ പോയ് !
ആഹന്ത ! ചരല്ക്കൽകളായ്ത്തോന്നി,യന്നോളം ഞാ-
നാശിച്ചുമാരാധിച്ചും പോന്നൊരാത്തുനാണ്യങ്ങൾ !

വന്നു ഞാനൊട്ടക്കത്തെക്കാശിയാത്രയ്ക്കായ്പ്പോകെ,-
യൊന്നു നിന്മുഖം കണ്ടു കൺകുളിപ്പിക്കാൻമാത്രം !"

സ്ത്രീഹൃദയം ] [ നാലപ്പാട്ട് ബാലാമണിയമ്മ

---

# 12. വിട്ടയയ്ക്കുക

ലക്ഷ്മീദേവി:—

വിട്ടയച്ചാലും കരിങ്കന്മതിലുകൾ
പറെറച്ചുഴലുമിക്കോട്ടയിൽ നിന്നു നീ.
ഹന്ത ! ഞാൻ കാററും വെളിച്ചവും തട്ടാത്തൊ-
രന്തഃപുരത്തിൽ ചിരകാലബദ്ധയാം.
ഉള്ള മറച്ചുവെച്ചങ്ങനെ നില്ക്കണം
ദുഷ്ടഭൂതത്തിൻെറ കാമപൂർത്തിക്കു ഞാൻ.

അത്തലിന്നന്ധകാരപ്പെരുംകോട്ടയി-
ലെത്ര ശതാബ്ദങ്ങളെണ്ണിക്കഴിച്ചു ഞാൻ.
ദുഷ്ടപ്രഭുത്വമേ ! വീഴ്ച്ചമുട്ടുന്നു ഹാ !
വിട്ടയച്ചാലും തുറുങ്കിൽനിന്നെന്നെ നീ.
പൊന്തിപ്പതയുന്ന ഹൃജ്ഞിരിച്ചാർത്തിനാൽ
മുന്തിരിച്ചാറു പകൻരുകൊടുക്കുവാൻ,
ഹന്ത ! മാമൂലിന്നു പൊൻകാൽച്ചിലമ്പൊലി-
കൊണ്ടു വിജയസ്തുതികളപ്പിക്കുവാൻ,
ഉന്നതരത്നതല്പത്തിൽ ശയനമാ-
മുൽഫുല്ലകാഞ്ചനസൂനം വിരിക്കുവാൻ,
ആവില്ല നില്ക്കുവാനാവില്ലെനിക്കിനി-
ക്കോവിലകത്തു വിടുപണിക്കാരിയായ്.
വയ്യിനി മാമൂൽപ്പെരുക്കാല്യ ഭേസുമീ
ദുഷ്പ്രഭുത്വത്തിൻെറ പാദം തലോടുവാൻ.
ഗ്രാമീണപർണ്ണകുടീരങ്ങളാണു ഞാൻ
കാമിപ്പതങ്ങുതാൻ വിട്ടയച്ചേയ്ക്കുക,
ക്രൂരനിയമങ്ങൾ കാവലായ് നില്ക്കുമീ
ധൂർത്തമാം സ്വാർത്ഥകാമത്തിൻെറ ദാസിയെ !

ഗ്രാമത്തിലെക്കുടിലൊന്നിലങ്ങെന്നെയും
കാണാതഴലാന്നിരിപ്പൂ മൽക്കാമുകൻ.
അച്ചളിപ്പാടമലിഞ്ഞു സമ്മാനിച്ച
കസ്തൂരി തന്മെയ്യിലെങ്ങുമണിഞ്ഞവൻ,
മൊട്ടപ്പറമ്പിലുമെൻനൃത്തകേളിക്കു
പട്ടണിമാമരപ്പന്തല് തീർപ്പവൻ,
പൊൻകതിർത്തൂലികകൊണ്ടു മദ്രൂപത്തെ-
യൊട്ടൊട്ടു ചിത്രീകരിച്ചാശ്വസിപ്പവൻ,

പച്ചപിടിച്ചൊരക്കുന്നിൻചെരുവിലെ-
ക്കൊച്ചുമാകന്ദക്കുടയുടെ കീഴിലായ്
ഞാറു ഞെറിഞ്ഞ വയലുതൻ വക്കിലായ്-
ക്കാത്തു നിൽപ്പുണ്ടാക്കൃഷീവലകാമുകൻ.
ഒട്ടനാളായ വിരഹതാപങ്ങളാ-
ലൊട്ടിച്ചടച്ചുള്ള ശുഷ്കഗാത്രത്തൊടും
ഹാ! മൽസമാഗമസൌഖ്യകേദാരത്തിൽ
പാകിക്കഴിഞ്ഞുപോയ് സങ്കല്പവിത്തുകൾ.
ആ യുവഭിക്ഷു തന്നത്യന്തദീനമാ-
മാഹ്വാനമെന്നെയലട്ടുന്നിതെപ്പൊഴും.
ഭഗ്നമായ്ത്തീരുന്നിതന്തരാത്മാവുമാ-
ക്കർമ്മധീരൻതൻ വ്രതോപവാസങ്ങളാൽ.
മാമകസുസ്മിതത്തിന്നായ് കൊതിക്കയാം
വേനലും വർഷവുമാരാധകനിവൻ.
ഏറെയകിഞ്ചനനാണവനെങ്കിലും
പ്രേമപൂജയ്ക്കായ് സമർപ്പിച്ചു സർവ്വവും,
കാഞ്ചനച്ചെങ്കോലരചന്നു നൽകിയ-
ക്കാലിമേയ്ക്കും കോലു തൻകൈയിലേന്തിയോൻ,
തൻനിലം, തൻനാടരചന്നു നല്കിയ-
ക്കുന്നിൻചെരുവിൽ തപസ്സനുഷ്ഠിപ്പവൻ.
ലോഹങ്ങളാൽ തീർത്തതല്ലെൻകവിൾത്തടം
മോഹപ്രഭുതതൻ പാവയുമല്ലിവൻ.
ഓർക്കാതൊഴുക്കപ്പെട്ടുമിന്നുതന്നെ ഞാൻ
മൽക്കാമുകൻെറ ചുട്ടമിഴിനീരിനാൽ.
നിൻകുററമൊക്കെപ്പൊറുക്കാം—ഹൃദയാലു
നിർണ്ണയം ഞാൻ—മറക്കില്ല നിന്നക്രമം!

വാസന്തിപ്പൂക്കൾ ] [ പി. കുഞ്ഞിരാമൻ നായർ

---

## 13. ലോകമേ, യാത്ര!

സമർത്ഥനായ സീസറും പ്രസിദ്ധനായ ഹോമറും
സമത്വമററ സോളമൺ തുടങ്ങിയുള്ള വിജ്ഞരും
അമർന്നുപോയി കാലചക്രവിഭ്രമത്തിലെങ്കിലീ
മുക്കു പിന്നെയെന്തു ശങ്ക? മാററമൊന്നുമില്ലതിൽ.

ഒരിക്കലിജ്ജഗത്തെയും ജഡത്തെയും പിരിഞ്ഞു നാം
തിരിക്കണം; വിസമ്മതങ്ങളൊന്നുമേ ഫലപ്പെടാ;
തിരിച്ചു പിന്നെ വന്നിടാത്ത യാത്രയാ;–ണതാകയാൽ
കരത്തിലുള്ളതൊക്കെ നാമതിത്തിയിൽ ത്യജിക്കണം.

ഇഹത്തിലെദ്ധനം, സുഖം, യശസ്സു,മാഭിജാത്യവും
വഹിച്ചുകൊണ്ടു പോകയില്ല മർത്ത്യനന്ത്യയാത്രയിൽ;
അഹന്തകൊണ്ടഴുക്കു പെട്ടിടാത്ത പുണ്യമൊന്നുതാൻ
മഹത്തരം പ്രയോജനം പരത്തിലും വരുത്തിടും.

അനന്തമായ ജീവിതം സുഖത്തൊടേ നയിക്കുവാൻ
ധനം കരസ്ഥമാക്കിടുന്നതിന്നു പോകയാണു ഞാൻ;
മിനുങ്ങി മിന്നിടുന്ന പൂച്ചുനാണയങ്ങളൊന്നുമേ
എനിക്കു വേണ്ടവല്ലു ഞാൻ വശപ്പെടുന്നതല്ല മേൽ.

സമസ്തവും ത്യജിച്ചു ഞാനിറങ്ങിടുന്നു ധീരരാം
ശമിപ്രവീരരെത്തുടർന്നു ജീവിതം നയിക്കുവാൻ.
ക്ഷമിച്ചിടട്ടെ ലോകമെൻെറ സാഹസപ്രവൃത്തിയെ,
ശ്രമിച്ചിടട്ടെ ഞാനതിൽ പ്രശസ്തമാം ജയത്തിനായ്.

പറഞ്ഞിടുന്നു യാത്ര ഞാൻ, ശ്രവിക്ക മിത്രലോകമേ!
ഇറങ്ങിടുന്നു നിങ്ങളെപ്പിരിഞ്ഞു പോയിടുന്നിതാ!
കുറച്ചു കാലമീവിധം കഴിഞ്ഞിടട്ടെ, മേലിലേ–
ക്കുറപ്പു ഞാൻ തരുന്നു, ചേർന്നിടാം നമുക്കു നിത്യമായ്!

കൃതികൾ ] [ മേരി ജോൺ തോട്ടം

# 14. തിരുവില്വാമല

ശ്രീവില്വശൈലമേ, വെല്ല നിൻ നിസ്തുല-
ശ്രീവിലാസത്തിൻ മയൂഖമതല്ലികൾ
സപ്തവർണ്ണസ്വപ്നചിത്രങ്ങൾ വീശുന്നി-
തിപ്പൊഴമോർമ്മതൻ ചില്ലിൽപ്പതിഞ്ഞിതാ !
വിശ്രമം പച്ചത്തണൽ വിരിച്ചുള്ള നിൻ
വിസ്തൃതവക്ഷസ്സിലാത്മഹർഷാർദ്രരായ്,
ഞാനുമെൻ പ്രാണനാമോമൽസഖാക്കളും
വാണൊരാ രംഗമോർത്താടുന്നു മാനസം.
ചെങ്കതിർച്ചാർത്താൽ,കണങ്ങും മരങ്ങളെ-
ക്കുങ്കുമം ചാർത്തിച്ചണയുന്നൊരന്തികൾ.
ശ്യാമോജ്ജ്വലങ്ങളാം ശൈലശീർഷങ്ങളിൽ
പ്രേമപുരസ്സരം ചുംബിച്ചു നില്ക്കവേ,
വിശ്വസൌന്ദര്യം മുഴവനും ചേർന്നൊരു
വിസ്മയചിത്രം വിരാജിപ്പു ഭൂമിയിൽ !

വീക്ഷണോല്ലാസദമായ് വിലസുന്നൊരാ
'രാക്ഷസപ്പാറ'യിലേറി നിന്നങ്ങനെ
ചുററുപാടും കണ്ണയയ്ക്കുകിലക്ഷണ-
മററുപോകാതില്ലൊരല്ലലും മർത്ത്യരിൽ.
പൊല്ക്കതിർച്ചുമഴച്ചാർത്തിലൊരന്തിക്കു
നല്ലനകാലയംതന്നെയാണസ്ഥലം.

ദൂരത്തു ദൂരത്തണിയിട്ടു വിണ്ണിൻെറ
മാറത്തുരുമ്മുമക്കുന്നിൻമുടികളും,
ചിത്രം വരച്ചപോൽ സിന്ദൂരമേഘങ്ങ-
ളെത്തിപ്പിടിക്കാനൊരുങ്ങും മരങ്ങളും,

നേരിയ രാജതരേഖപോൽ മിന്നുന്ന
ഭാരതഭാസുരശ്രീലസ്രവന്തിയും,
ചുററും മരതകപ്പച്ചവിരിച്ചിട്ടൊ-
രററം പെടാത്തൊരാ നെൽച്ചെടിപ്പാടവും,
ചാരുചാമീകരസോപാനമോഹന-
ശ്രീരാമലക്ഷ്മണശ്രീമയക്ഷേത്രവും,
നാസ്തികന്മാരെയും ഭക്തിയിൽ മുക്കമെ-
ന്നസ്തോത്രഘോഷങ്ങളും, സ്വർണ്ണദീപങ്ങളും,
തെല്ലും വിരാമംപെടാതെ മേന്മേൽത്തിര-
തല്ലി മുഴങ്ങുമക്ഷേത്രമണികളും,
ശുഭ്രവസ്ത്രാലംകൃതോജ്ജ്വലാംഗാഭയിൽ
വിഭ്രമിപ്പിക്കുന്ന വിദ്യോതിനികളും,
സന്ധ്യക്കിവയൊക്കെയൊന്നിച്ചു ചെന്നൊരു
ഗന്ധർവ്വലോകമാണഞ്ഞുലമണ്ഡലം !
ആ നാടിനെക്കുറിച്ചോൎക്കുമ്പൊളിപ്പൊഴു-
മാനന്ദനൎത്തനമാടുന്നു മന്മനം !

*　　　*　　　*

കെട്ടഴിച്ചെന്നെയെൻ ശപ്തനഗരമേ !
വിട്ടയച്ചീടുകാ നാട്ടിലേയ്ക്കൊന്നു നീ.
അത്രമേൽ വീർപ്പുമുട്ടുന്നതുണ്ടിന്നെനി-
ക്കല്പം ശ്വസിച്ചിടട്ടാ ശുദ്ധവായു ഞാൻ.
എണ്ണയിൽ മുങ്ങിക്കുതിൎന്നയൻ്റങ്ങനെ
ചിന്നിപ്പടരും പുകച്ചുരുൾച്ചാൎത്തിനാൽ
കണ്ണെനിക്കയ്യോ ! കലിക്കുന്നു—പോകട്ടെ
കർണ്ണികാരങ്ങൾ പൂവിട്ടൊരക്കുന്നിൽ ഞാൻ !
ആവശ്യമില്ലെനിക്കാഡംബരത്തിൻെറ
കോവണിത്തട്ടുകളെണ്ണുമിജ്ജീവിതം.

പോട്ടേ, സഹർഷം മരച്ചോട്ടിൽ ദ്ദൂരെയ-
ക്കാട്ടുപുല്ലൂതുമിടയനെൻറ കൂടെ ഞാൻ.
ഇക്കുഴൽവെള്ളം കുടിച്ചു മട്ടത്തെനി-
ക്കക്കാട്ടുചോലയിൽപ്പോയി നീന്തട്ടെ ഞാൻ.
ക്ഷുദ്രമശകശല്യാലാപമല്ലിയെൻ
നിദ്രയ്ക്കു നല്കുവാനുള്ളൂ നിൻ കൈവശം.
മജ്ജീവരക്തം നിനക്കു ഞാനർപ്പിച്ചു
ലജ്ജതോന്നുന്നു മേ കഷ്ടം! നഗരമേ!
വന്നിടാം വീണ്ടുമനുശയാധീനനായ്
നിന്നടുത്തേയ്ക്കു ഞാൻ മൽഗ്രാമദേവതേ!

ഓണപ്പൂക്കളം] [ചങ്ങമ്പുഴ

---

# 15. ഹിരോഷിമയിലെ അമ്മ

അകലെയുള്ളുന്ന കടലിന്നക്കരെ,
നഗരങ്ങൾ ചൂഴും പരിഷ്കൃതഭൂവിൽ,
നിരർഗ്ഗളമാമൊരു പുരിയിൽ സംസ്കാരം
നിറം പിടിപ്പിച്ച വിമലഹർമ്മ്യത്തിൽ
വിദഗ്ദ്ധമാ'യോക്കു'മരത്താൽ നിർമ്മിച്ച
പുതിയ മേശതൻ പിറകിലങ്ങനെ
നിരന്നിരിക്കുന്നു ഭരണനേതാക്കൾ
വരും യുഗത്തിനെത്തപസ്സിരിക്കവേ
അകലെ,പ്പുത്തനാം ഗവേഷണശാല-
യ്ക്കകത്തു ലാത്തുന്നു വയസ്സൻ ശാസ്ത്രജ്ഞൻ,

തളൎന്ന കൈവിരൽത്തലകളാൽ നീണ്ടു
വളൎന്ന താടിയെത്തലോടിട്ടും നേരം,
ഉയൎന്നിട്ടുമുച്ചപ്രഭാഷിണിയില്ലൂ-
ട്ടറക്കെഗ്ഗൎജ്ജിച്ച പ്രസംഗകരെല്ലാം
പദങ്ങൾ കിട്ടാതെ പരവശരായി
ഞൊടിയിട തല ചൊറിഞ്ഞിട്ടുന്നേരം
കുതിൎന്ന മണ്ണിൻെറ തളിൎത്ത പുല്ലിൻെറ
പുതുമണം പൊങ്ങും വിരിമൈതാനത്തിൽ
കനത്ത തോക്കുകൾ ചുമലിലേന്തിക്കൊ-
ണ്ടണിയണിനിന്നു കവാത്തെടുക്കുവോർ,
പല നിറം ചേൎന്ന—പല രാജ്യക്കാരാ-
മുലകിലെ മൎത്ത്യർ പകച്ചിട്ടന്നേരം
'ഹിരോഷിമ'യിലെപ്പുരന്ന കേദാര-
നിരകൾക്കപ്പുറമൊരു മരുഭൂവിൽ
പകച്ചുനില്ക്കുന്ന മുളങ്കാട്ടപോലും
പഴയ സംഗീതം നിറുത്തിവെയ്ക്കുയായ്.
ഒരമ്മ—ജപ്പാൻെറ മുലപ്പാലിൽനിന്നും
വിരിഞ്ഞുപൊന്തിയോ—ളൊരുപഴങ്കോലം,
അണയുന്നു മന്ദം വെളുത്ത ലില്ലികൾ
മിഴിനീരപ്പിച്ച വിജനഭൂമിയിൽ.
നിറുകയിൽ മുടിയുയൎത്തിക്കെട്ടിയോൾ;
കരതാരിൽ ചെറുവിശറിയേന്തിയോൾ;
കരുത്തനാം കാലം ഹരിതചൎമ്മത്തിൽ-
ക്കരവേലചെയ്തു ചുളിവിയററിയോൾ;
ഇറുകിയ കണ്ണു നനഞ്ഞൊലിക്കുവോൾ;
പതിഞ്ഞ നാസിക വിളറിശ്ശോഷിച്ചോൾ ........
കവിൾ നനഞ്ഞുകൊണ്ടവിടെ നിന്നുകൊ-
ണ്ടവളുയൎത്തിയ കരുണമാം ഗാനം,

ഗഗനമണ്ഡലം വിറങ്ങലിക്കവേ
നിഖിലലോകവും തരിച്ചു നില്ക്കവേ,
മരണമെന്നപോൽപ്പിടിക്കാനെത്തുന്നു
വിറച്ചു പായുന്ന ചരാചരങ്ങളെ!
മതിസ്ഥിരത കൈവെടിഞ്ഞൊരു കവി-
യതിൻ വരികളെപ്പകത്തിവെയ്ക്കുന്നു:

അമ്മയുടെ പാട്ട്

നീയുറങ്ങുകെന്നോമലേ, ജീവ-
വായുവററൊരീ മണ്ണറയ്ക്കുള്ളിൽ!
കൺമിഴിക്കരുതിപ്പുതുലോകം
മൺമറയുന്ന നാൾവരെത്തങ്കം!
അന്നുനിന്നെയും കൂട്ടുകാരേയും
മണ്ണിലാഴ്ത്തിയ വെള്ളിവിമാനം
വീണ്ടും വന്നു വിളിച്ചിട്ടും നിന്നെ
വിണ്ടലമാമീ ഭൂവിലേയ്ക്കെത്താൻ.
സുന്ദരമാം മിഴികൾ തുറക്കാ-
നന്നുപോലുമൊരുങ്ങരുതോമൽ!
പൊന്നോടൊത്ത കതിർകളിൽ മൂപ്പു
വന്നണയാത്ത പാടത്തെയാകെ
കാലടിയാൽ ചവുട്ടിയരയ്ക്കാൻ
കാട്ടുപന്നിക്കും ശങ്ക തോന്നീടാം.
മർത്ത്യരാശിതൻ പിഞ്ചുമുളകൾ-
ക്കൊത്ത നിങ്ങളെയന്നൊരു നാളിൽ
ചുട്ടു ചുട്ടുകരിക്കുവാനായി
മർത്ത്യഹസ്തും മടിച്ചില്ല തെല്ലും!
അമ്മ പുല്കുന്നിതാളും കരളിൻ
മർമ്മഭേദകമോർമ്മകളിന്നും;

കുഞ്ഞിക്കൈകളിൽപ്പുസ്തകമേന്തി,
മഞ്ജുനേത്രത്തിൽ സ്വപ്നങ്ങളേന്തി,
വീട്ടിൽനിന്നു നീ പാഠശാലയ്ക്കു
കൂട്ടരൊത്തു ഗമിച്ചൊരാ യാത്ര........
മൂളിക്കൊണ്ടു വിമാനങ്ങളേറേ
മേലെ വന്നു പറന്നൊരു നേരം,
"വെള്ളിപ്രാവുക"ളെന്നാർത്തു നിങ്ങൾ
തുള്ളിച്ചാടിക്കളിച്ചൊരാ മാത്ര........
കാൽഞൊടിയിൽ കരാളമാം നാശ-
കാളസർപ്പം വമിച്ച വിഷത്താൽ
പാടിയാടിയ നിങ്ങളും വീടും
നാട്ടമാകെത്തകർന്നൊരു വാർത്ത........!

മർത്ത്യനെല്ലാം മറന്നുപോയ്ത്തങ്കം,
'പുത്തൻസംസ്കാരം' തീക്ഷ്ണം തിരക്കിൽ!
വിസ്മരിക്കുവതെങ്ങനെ,യെന്നാൽ
വിശ്രമമറ്റൊരമ്മമാർ ഞങ്ങൾ—
പെററുകൂട്ടി, മുലകളാലൂട്ടി
സൃഷ്ടിചെയ്യാൻ പഠിച്ചവർ ഞങ്ങൾ.
ഭഗ്നചിത്തത്തിലിന്നുമീയോർമ്മ-
യഗ്നിപർവ്വതം നാശത്തെപ്പോലെ
കാത്തുപോരുന്നിതമ്മമാർ ഞങ്ങൾ,
പാർത്തലത്തിനിന്നോർത്തു ചിരിക്കാൻ.

ഇന്നു നിങ്ങളുറങ്ങാവൂ മണ്ണിൽ
മന്നിനെക്കാൾ മഹത്തായ വിണ്ണിൽ.
ശ്യാമഭൂമിയിൽ വീണ്ടും കളിക്കാ-
നോമലാൾക്കിന്നുമാശയുണ്ടെങ്കിൽ,

പച്ചക്കാട്ടിലെപ്പൂക്കൾ പറിപ്പാൻ
കൊച്ചുതങ്കത്തിന്നിച്ഛയുണ്ടെങ്കിൽ
കാത്തിരിക്കുക, കാരണവന്മാർ
കാട്ടാളന്മാർ, തിരിച്ചെത്തുംവോളം;
താടിനീട്ടിയ കൂട്ടർ പഴയ
കാടകങ്ങളിൽപ്പാടിട്ടുവോളം!!

മുൾക്കിരീടം ] [ പി. ഭാസ്കരൻ

———

# 16. സ്നേഹദൂതൻ

ഭുവനങ്ങൾ കാത്തു തളൻ്റു വീണ
ജഗദീശപരന്മാരുറക്കമായി;
മനുജൻെറ മേന്മസ്സായ് പാട്ടപെട്ട
തല കാഞ്ഞ മാലാഖവൃന്ദമെല്ലാം
അവസാനമയ്യോ! നിരാശരായി-
ച്ചിറകും വിടർത്തിപ്പറന്നുപോയി;
അകലെയായ് ദേവനികേതഭൂവിൽ
മെഴുതിരിച്ചാർത്തുകൾ കെട്ടടങ്ങി;
കുരിശിൻെറ സന്ദേശധാരയോലും
മണിനാദവീചികൾ മൂകമായി.
ചലനം നശിച്ചങ്ങുറഞ്ഞുപോയോ-
രുലകിൻ മനസ്സാക്ഷിയെന്നപോലെ
മരണത്തിൻ കൈകൾ പതിഞ്ഞമട്ടിൽ
മരവിച്ചുനില്ക്കുന്നിതന്തരിക്ഷം.

പിടയുന്ന പേലവചിത്തവുമാ-
യിവിടെയിപ്പാതിരാവേളയിങ്കൽ
നിരവദ്യസ്നേഹനികേതമേ, നിൻ-
വരവും പ്രതീക്ഷിച്ചു നില്പു ഞങ്ങൾ.

2

നിരയായ് പടന്നൊരു മൂടൽമഞ്ഞിൻ
യവനികയെങ്ങും വിരിഞ്ഞുവീഴ്കെ
മിഴിവുററ വിശ്വവിലോചനങ്ങൾ
മറയുന്നിതിക്കൊടുംപാതിരാവിൽ
മരുഭൂവിലീ വെറുംപൂഴിമണ്ണി-
ലിവിടെയീയേകാന്തവീഥിയിങ്കൽ
പതറാത്ത വിശ്വാസദീപവുമായ്
വിരയുന്നോരാരാണു ഞങ്ങളെന്നോ?

3

ഉലകത്തിൻ ചൈതന്യസ്പന്ദനത്തിൻ
പ്രതിനാദകേന്ദ്രങ്ങളാണു ഞങ്ങൾ;
കുടിൽതൊട്ടു കൊട്ടാരവാതിലോളം
നിരവദ്യസ്നേഹത്തിൻ ദിവ്യഗീതം
ഇടറാതെ നിർഭയചിത്തരായി-
ച്ചിരകാലമായിട്ടു പാടിടുന്നോർ;
വിരുതാന്ന മസ്തിഷ്കമെത്ര ലക്ഷം
അണുബോംബു പൊട്ടിച്ചു വീശിയാലും,
സഹജൻെറ ചോര കുടിച്ചു തുള്ളും
മൃഗമായിട്ടെത്ര പേർ മാറിയാലും,
പരിശുദ്ധസ്വസ്നേഹവൈഭവത്തിൻ
വിജയത്തിലെന്നെന്നും വിശ്വസിപ്പോർ;

അതിനെത്തുലയ്ക്കുവോർ ഞെട്ടിമാറും
കുഴൽനാദമൂതുവോരാണു ഞങ്ങൾ ;
അതിനായിക്കാരാലയങ്ങൾതോറും
മരവിച്ചുവീഴാൻ മടിച്ചിടാത്തോർ ;
കഴുമരച്ചോട്ടിലും മാനവത്വ-
മഹിമാതിരേകത്തെ വാഴ്ത്തിട്ടുന്നോർ ;
അവരാണു ഞങ്ങളിപ്പാതിരാവി-
ലിവിടെയീയേകാന്തവീഥിയിങ്കൽ
നിരഘമാം ചൈതന്യപൂരമേ ! നിൻ-
വരവും പ്രതീക്ഷിച്ചു നിന്നിട്ടുന്നോർ.

4

വിവശരായന്ത്യത്തിൽ ഞങ്ങൾപോലു-
മൊരു മാത്ര കണ്ണൊന്നടച്ചുപോയി.
അവിടന്നീ ലോകത്തിലാരുമോരാ-
തൊരുപക്ഷേ വന്നിട്ടുപോയിരിക്കാം.
ഇരുളാണ്ട രാവിൻ നിഗ്ഗൂഢതയി-
ലുലകിൻെറ ഭീകരസ്വപ്നലോകം
ഒരു നോക്കു കണ്ടോരാ വേളയിങ്കൽ
ഹൃദയം ഹാ ! പൊട്ടിത്തകന്നിരിക്കാം.
കുരിശിൽനിന്നങ്ങുന്നു തൂകിയോരാ-
ച്ചുട്ടനിണം വ്യത്ഥമായ് പോയതോക്കെ
തകരുന്ന ഹൃത്തുമായങ്ങു വേഗ-
മിവിടന്നു കഷ്ടം പിരിഞ്ഞിരിക്കാം.

5

അലസമാം നിദ്രയിൽ ലോകമെല്ലാം
മുഴുകിക്കഴിഞ്ഞോരാ വേളയിങ്കൽ

ഒരു കൊച്ചുമാടപ്പിറാവിനെപ്പോ-
ലവിടന്നു മന്ദമിറങ്ങിവന്നോ?
പുഴവുമായ് കാലിത്തൊഴുത്തിലിന്നു-
മിഴയുന്ന മർത്ത്യരെയങ്ങു കണ്ടോ?
പണിചെയ്തു വേർപ്പിൽ കുളിച്ചുനില്ക്കും
കുടിലിങ്കലാശാരിവീട്ടതോറും
സിരയെല്ലാം വാടിത്തളർന്നു വീഴും
പതിതന്മാർ കേഴുന്നതങ്ങു കേട്ടോ?
കുരുതിക്കു കൈകളുയർത്തി നില്പോ-
രധികാരിവൃന്ദങ്ങളിന്നുമെങ്ങും
കുടിലനാം ഹേരോദിൻ മക്കളാണെ-
ന്നവിടന്നു നേരിട്ടു കണ്ടറിഞ്ഞോ?
കപടവേദാന്തത്തിൻ നാഥരാകും
പരമാധികാരികളൊത്തുകൂടി
വിപുലമാം സിദ്ധാന്തസഞ്ചയത്തിൻ
കപടേന്ദ്രജാലങ്ങൾ കാട്ടിയെങ്ങും
ജനതയെ വഞ്ചിച്ചു മേന്മ നേടും
സഭകളിലങ്ങുന്നു ചെന്നണഞ്ഞോ?
അവസാനമത്യന്തദീനനായി-
ച്ചുട്ടചോരചിന്തും ഹൃദയവുമായ്
മനുജന്റെ കാല്പാട്ടു തീണ്ടിടാത്ത
മരുഭൂമി നോക്കിപ്പറന്നുപോയോ?
അവിടെയും ജീവിതരോദനങ്ങ-
ളവിടത്തെക്കാതിൽ തറച്ചുവെന്നോ?
അതു കേട്ടു ചിത്തം പുകഞ്ഞു വേഗം
അവിടന്നു ഞെട്ടിപ്പിടഞ്ഞെണീറ്റോ?
ഒരു ദിവ്യനിർമ്മലശാന്തിഗീതം
ഹൃദയം കവിഞ്ഞു വഴിഞ്ഞുവെന്നോ?

വനരോദനംപോലെ വായുവിലാ
മൃദുഗാനവീചികൾ ചേൎന്നലിഞ്ഞോ ?
ഗിരിശൃംഗമേറി നീ മന്ദ്രമാകും
ഹൃദയത്തിൻ കാഹളമൂതിയെന്നോ ?
ഉണരാതെയെന്നിട്ടും ലോകമെല്ലാ-
മലസമാം നിദ്രയിലാണ്ടുവെന്നോ ?
നിയമത്തിൻ പേരിൽ മദിച്ചു തുള്ളും
ഭുവനത്തിൻ തത്ത്വസംരക്ഷകന്മാർ
നിഹതരാം മംഗലമേരിമാരെ
മുടിച്ചുററിത്തല്ലുന്നതങ്ങു കണ്ടോ ?
ഒരു വെള്ളിക്കാശിനായ് ജീവിതത്തെ
വിലമാറും യൂദാസിൻ പിന്മുറക്കാർ
അവിടത്തെയൊററിക്കൊടുക്കുവാനായ്
പുറകെ പതുങ്ങിപ്പതുങ്ങി വന്നോ ?
അവസാനമങ്ങയെക്കള്ളനെപ്പോൽ
കുരിശിൽത്തറച്ചവർ തൃപ്തരായോ ?

6

ഉയരുന്നു ഞങ്ങൾതൻ ഭാവനയിൽ
രുധിരാഭിഷിക്തമാ ശൈലശൃംഗം ;
ഉയരുന്നു ചോരക്കളത്തിൽനിന്നു-
മവിടന്നു ചാൎത്തിയ മുൾക്കിരീടം;
ഉയരുന്നു മുൾമുടി ചൂടിനില്ക്കും
കുരിശിൻെറ നീലിച്ച നീണ്ട രൂപം !
തളരുന്ന താമരത്തണ്ടിൽനിന്നും
വിടരുന്ന പൂമൊട്ടു ചാഞ്ഞപോലെ
അതിലയ്യോ ! തൂങ്ങുന്നു മൎത്ത്യവൎഗ്ഗ
പ്രണയത്തിൻ തിരുമുഖം ത്യാഗദീപ്തം.

7

പരിശുദ്ധസ്നേഹത്തിൻ വിഗ്രഹത്തെ
കുരിശിൽ തറയ്ക്കുന്നതാണു ലോകം ;
ഉടലാന്ന സേവനവ്യഗ്രതയെ
വെടിവെച്ചു വീഴ്ത്തുന്നതാണു ലോകം.
ഇതുമട്ടിൽ ഘോരമൃഗീയഹിംസാ-
തിമിരമിങ്ങെത്രമേൽ മൂടിയാലും
കതിരിട്ടു നില്ക്കുമതിന്നു മേലിൽ
കറയറെറാരുജ്ജ്വലമാനവത്വം ;
എരിയുന്ന തീയുണ്ടയേല്ക്കുവാനായ്
വിരിമാറു കാട്ടുന്ന നിർഭയത്വം ;
വിഷപാനപാത്രത്തിൻ മുന്നിൽനിന്നും
ചിരിതൂകുമത്ഭുതനിർമ്മമത്വം ;
കുരിശിൽ തന്മേനി തറച്ചവൎക്കും
കുശലങ്ങൾ നേരുന്ന നിർമ്മലത്വം.

8

അവിടന്നു തൂകിയ ചോരയെല്ലാ-
മുരുകിത്തിളച്ചുനിന്നൊന്നുകൂടി
ഉയരുന്നു ദൂരത്തു ചക്രവാള-
പരിധിയിലേകാന്തകാല്യതാരം ;
പുലരും പ്രഭാതത്തിൻ ദീപ്തിപൂരം
പൊടിയുന്നൊരുജ്ജ്വലരക്തതാരം.
അതു നോക്കി നോക്കിസ്സമാശ്വസിച്ചീ
മരുഭൂവിലീ വെറും പൂഴിമണ്ണിൽ
നിരവദ്യസ്നേഹനികേതമേ ! നിൻ-
സ്മരണയ്ക്കു കൈകൂപ്പി നില്പു ഞങ്ങൾ.

അരളിപ്പൂക്കൾ ] [ ജി. കുമാരപിള്ള

———

# 17. കന്യാകുമാരി

തെക്കൊരു മുനമ്പുണ്ടു, മൂന്നു ഭാഗവും ചുററി
നില്ക്കുന്നു കടലുകൾ കൂപ്പുകൈകളുമായി.
പിളുകപ്പുച്ചെണ്ടണിഞ്ഞാടിട്ടും തിരമാല
പിച്ചവെച്ചട്ടത്തെത്തിക്കുമ്മികളടിക്കുമ്പോൾ,
സ്വച്ഛമാം മുഖകാന്തി മന്ദഹാസത്താൽക്കൂട്ടി
നിശ്ചലം നോക്കിക്കൊണ്ടു നില്ക്കുമ'ക്കുമാരി'യെ
താലവും രസാലവും തിങ്ങിയ വനപ്പച്ച
താലവൃന്തത്താൽ വീശിപ്പാർശ്വസേവനം ചെയ്വൂ.
കുടപോൽ നിവർത്തിയ മുൾച്ചെടിപ്പടർപ്പുകൾ–
ക്കടിയിൽ നാഗസ്വരം വായിപ്പൂ മന്ദാനിലൻ.
നിസ്തുലസൌന്ദര്യമേ, നിൻപദം ചുംബിച്ചുകൊ-
ണ്ടത്യഗാധമാം നീലനീരധിക്കരകളിൽ
സ്വർണ്ണവും നവരത്നസാരവും കലർന്നുള്ള
മണ്ണുകൾ, മനോജ്ഞമാം മണ്ണുകൾ, കാണാകുന്നു.
ശംഖുകൾ, കവിടികൾ, കക്കകളെല്ലാമിങ്ങു
സങ്കരവർണ്ണങ്ങളായ് കാണ്മതത്ഭുതമല്ലേ?
നക്ഷത്രത്തരികളും പൂനിലാപ്പൊടികളു-
മക്ഷയപാത്രങ്ങളിൽ കന്യക സൂക്ഷിക്കുന്നു.
അരിയും തവിട്ടുമാണക്കടൽപ്പുറമെല്ലാ,-
മുരലുമുലക്കയും കണ്ടിടാമുടനീളം.
മണലിൻ മനോഹരരൂപഭംഗിയിലൂടെ
മധുരം വിരിഞ്ഞതാം സൽക്കലാശില്പങ്ങളിൽ

സരസം വിരചിച്ചു മാനവൻ നിലനിൎത്തി
ഗിരിജാസ്വയംവരസുന്ദരകഥകളെ.
മാനമാൎന്നവിടത്തെ ക്ഷേത്രത്തിലിരിപ്പപ്പൂ-
മാലയും വഹിച്ചുതാ നില്ക്കുന്നു മഹേശ്വരി.
പൊന്നണിക്കിരീടവും കുങ്കുമപ്പൊട്ടും നാസാ-
രത്നവും തരംഗിതമേദുരദുകൂലവും
മന്ദഹാസവും നീലലോചനാഭയും ചേൎന്ന
കന്യകാരൂപം മനോമോഹനം കമനീയം!

കുഴിയെക്കുലച്ചുള്ള വില്ലുപോൽക്കിടക്കുന്നോ-
രഴകിൻ നിധാനമാം ചക്രവാളത്തിൻ കീഴിൽ
അലറിക്കുതിക്കയാണായിരം തരംഗങ്ങൾ
ശിലയും പിളൎക്കമാറാശുഗനിശിതങ്ങൾ.
മൂകമായ്ക്കിടക്കുന്ന രാത്രിയിലാകാശത്തിൻ
പൂവുകളപഹരിച്ചീടുന്ന കാർമേഘങ്ങൾ
അറബിക്കടലിനെപ്പുല്കിയും ചുംബിച്ചുമി-
ക്കരയിൽത്തിമൎത്താടും കാലവർഷത്തിൻ വേഷം!
അപ്പുറം നിലാവണിപ്പട്ടുകഞ്ചുകമിട്ട
ശുഭ്രയാം ശരൽക്കാലസുന്ദരി നൃത്തംചെയ്യും.
ഭേരിയും മുഴക്കിക്കൊണ്ടെത്തിടും പിമ്പേ, വംഗ-
വാരിധിത്തിരകളിൽപ്പിറന്ന തുലാവർഷം.
അങ്ങനെ സമുദ്രങ്ങൾ മൂന്നുമീ മലനാടാ-
മംഗനയ്ക്കന്തഃപുരദാസിമാരായിത്തീൎന്നു!

കേരളം വളരുന്നു—ഭാഗം 2] [പാലാ നാരായണൻ നായർ.

---

# 18. അഭയാർത്ഥിനി

മുഗ്ദ്ധഭാവവും പൂ,ണ്ടെൻപുലരിത്തുട്ടപ്പോന്ന
മുററത്തു വന്നെത്തി നീ, പാവമാം ഭിക്ഷക്കാരി,
ചിതറിച്ചിടയാന്ന മുടിയും, കീറിത്തുങ്ങു-
മുടയാടയും, പാശിമാലയും ധരിച്ചവൾ,
ആളിട്ടം ദാരിദ്ര്യത്തിൻ ചെന്തീയിൽക്കരിഞ്ഞവൾ,
നീൾമിഴിക്കോണിൽത്തപ്തവേദനയുറങ്ങുന്നോൾ.
തോളിലെ മാറാപ്പിലൂടല്ലലാൽ, പശിയാല്യം
ചൂളിനോക്കുന്നുണ്ടൊരു പൈതലിൻ കൃശഗാത്രം.

പാട്ടവാൻ തുടങ്ങി നീ; അത്ഭുതം കലൻ നിൻ-
പാടവം നിരീക്ഷിച്ചു നിന്നു ഞാൻ നിശ്ചേഷ്ടയായ്.
ഉരുകിയൊഴുകുന്ന വെള്ളിപോൽ, നിലാവുപോ,-
ലിരുളിൻ മധുമയഹാസംപോൽ, കിനാവുപോൽ,
പാട്ടകയായി നീ; ആ വിപിനവിഹാരിയെ-
ത്തേടി നിന്നൊട്ടങ്ങാത്ത വേദനയുയന്നപ്പോൾ,
മറയാ,തിടറാ,താക്കണ്ണനാളത്തിൻ രാഗ-
ഝരിയിൽ മയിൽപ്പീലി ചൂടിയോൻ കുളിച്ചപ്പോൾ,
ആററിലെന്നോണം, നിന്റെ പാട്ടിലത്ത്യക്കൈകളാ-
ലാത്തടി,ച്ചുണ്ണിപ്പൂക്കൾ ചിതറിക്കളിച്ചപ്പോൾ,
നോക്കിനിന്നു ഞാൻ നിന്റെ വാടിയ കവിൾപ്പൂവും
ദീർഘമാം നിരാശയിൽ നീന്തുന്ന മിഴികളും.

ഓർത്തുനിന്നു ഞാൻ: ദൂരെ ദൂരെയാ ബംഗാളത്തിൻ
മാർത്തട്ടിൽ, പ്രശാന്തിതൻ രംഗമാം കുഗ്രാമത്തിൽ,

സ്വസ്ഥയായ്, സംതൃപ്തയായ്, പൂക്കളും പിറാക്കളും
സ്വപ്നരാജിയുമൊത്തു വാണവളിവളല്ലോ.
ആയിരം കവികൾതൻ നിത്യപൂജകളേല്ക്കു-
മാ വിശുദ്ധയാം ഗ്രാമബാലികയിവളല്ലോ.
കുങ്കുമാർദ്രമാം വെൺചേവടിയും, മണിച്ചുണ്ടിൽ
പുഞ്ചിരിത്തെല്ലും കണ്ണിൽ പൊൻകിനാക്കളുമായി
ആ വഴിവക്കത്തൂടെ,യാൽച്ചുവട്ടിലൂടെ,ന്നും
ദേവനെത്തൊഴാൻ പോകും കന്യകയിവളല്ലോ.

കണ്ടു ഞാനെന്നൾക്കണ്ണാലാ വയൽവരമ്പത്തെ-
ക്കൊണ്ടൽവർണ്ണൻതൻ കൊച്ചുകോവിലും, മലത്തോപ്പും,
പാടുന്ന പൂഞ്ചോലയും, ഭദ്രയാം തുളസിതൻ
പീഠത്തിൽ മിന്നിക്കത്തും സൌമ്യമാം പ്രദീപവും.
അവിടെ, പ്രേമാർദ്രയാം രാധികയ്ക്കൊപ്പം നിന്നു
വിപിനവിഹാരിയെക്കുളപ്പീയോളിവളല്ലോ.

പിന്നെയും കണ്ടേൻ: ആർത്തനാദങ്ങളുയരുന്നു,
കണ്ണൻെറ മണിക്കോവിലഗ്നിയിലടിയുന്നു.
കൊള്ളയിൽ,ക്കൊലയി,ലത്യുഗ്രമാമപമാന-
ത്തള്ളലിൽനിന്നും പ്രാണഭീതയാം പെണ്മാനെപ്പോൽ
വീട്ടുമാ നാട്ടും നിത്യസൌഹൃദങ്ങളും വെടി-
ഞ്ഞോടലോടഭയാർത്ഥിസംഘത്തിലിടക്കൂടി
വന്നുപോലിവളെപ്പോലേറെപ്പേർ, പ്രശാന്തയാം
തെന്നിന്ത്യ നീട്ടും കരപല്ലവപുടം തേടി.

ഇപ്പൂവിന്നിതളുകൾ കൊഴിഞ്ഞു; വട്ടക്കെട്ടി;
ദുസ്സഹമവമാനത്തീയിലാ മിഴി വററി.

അറിയാത്തോരെക്കാൺകെപ്പൊൻവള കിലുങ്ങുമാ-
റുഴറിയകത്തേയ്ക്കു നാണിച്ചു മറയുന്നോൾ,
ഉലയും മുഖപടം മാററാതെമാത്രം നീല-
മിഴി പായിപ്പോൾ, തെണ്ടിനടപ്പൂ നിർല്ലജ്ജയായ്.
എവിടെപ്പോയ് നീ, ഹരേ, സവ്വവും തകന്നിവ-
ളിരുളിൽത്തപ്പിത്തടഞ്ഞിങ്ങനെയുഴലുമ്പോൾ?
ഉറക്കെക്കണ്ണീരോടെയഭയം നല്ലാൻ കേണു
വിളിക്കും ഭവാനെങ്ങു പോയിനില്ക്കുന്നു ഹരേ!

പാട്ടു നില്ക്കവേയുണന്നാത്തിയോടെൻനേക്കവൾ
നീട്ടിയ കൈയിൽക്കൊച്ചുനാണ്യമൊന്നേകീടവേ,
കണ്ടുവോ പരിഹാസനാളങ്ങൾ ഞാനാ നേത്ത
ചുണ്ടിലും മിഴിയിലും പുരികച്ചുളിവിലും?

പേരവൾക്കതു; വേണമരിയും പഴകിയ
സാരിയും; വീണ്ടും വീണ്ടും ചോദിച്ചു നില്ക്കുന്നേരം,
അക്ഷയം "മതി, പോവു"കെന്നോതിത്തിരിഞ്ഞോരെ-
ന്നശ്രുക്കൾ വഴി മുടക്കീടുവാനെന്തേ ബന്ധം?

ലജ്ജ തോന്നിപ്പോയെൻെറ സോദരി, നിന്നോടൊപ്പം
ദുഃഖിതമാണെൻസ്നേഹപൂണ്ണമാം മനുഷ്യത്വം;
ഹ്ത്തിനാൽപ്പുണരട്ടേ നിന്നെ ഞാൻ; കരത്താല;-
ല്ലതു'യുന്നത'മല്ലോ നിന്ദ്യമെന്മനുഷ്യത്വം!

[സുഗതകുമാരി.

---

